അപകടങ്ങളിൽ നിന്നും പൈശാചിക
ഉപദ്രവങ്ങളിൽ നിന്നും സുരക്ഷിതത്വവും സാമൂഹിക
ജീവിത വിജയവും കുടുംബജീവിത വിജയവും
സമാധാനവും ലഭിച്ചു- നന്ദി









**T.V. VERGHESE - Rtd. Deputy Director (Edn)**
**KUNJANAM - Rtd. Income Tax- Officer**
**MRS. & Mr. T.V. GEEVARGHESE**
**GREGORY, MARIA, LENY**

# മലങ്കരസഭ

ദേവലോകം കോട്ടയം-686 038
ലക്കം: 5 പുസ്തകം 56
മെയ് 2000



PATRON SAINT



## ഉൾത്തുടിപ്പുകൾ

# ഒ.വി.ബി.എസ്. പരിഷ്ക്കരിച്ചേ പറ്റൂ

ഫാ. ഡോ. ജേക്കബ് കുര്യൻ

മിക്കയിടത്തും ഒ.വി.ബി.എസ് കഴിഞ്ഞിരിക്കയാണ്. പത്തുദിവസം ആമോദമായ് ഒത്തുചേർന്ന് ദൈവ കാര്യങ്ങൾ പഠിക്കുവാൻ നടത്തിയ സജ്ജീകരണങ്ങൾ വിജയകരമായിരുന്നു എന്ന് ഒരു പരിധിവരെ അവകാശപ്പെടാം. എങ്കിലും, "ഒ.വി.ബി.എസിൽ സംബന്ധിക്കുന്ന കുട്ടികളുടെ ശരാശരി വയസ്സ് കുറഞ്ഞുവരുന്നതായി" ഒരുത്തരവാദപ്പെട്ട സണ്ടേസ്ക്കൂൾ പ്രവർത്തകൻ നടത്തിയ നിരീക്ഷണം ശരിയാണ്. മുതിർന്നകുട്ടികൾക്ക് ഒ.വി.ബി.എസിനോട് താല്പര്യം കുറയുന്നത് കാലഘട്ടത്തിന്റെ പ്രത്യേകത മാത്രമാണോ? അല്ലയെന്നാണ് തോന്നുന്നത്. ഒ.വി.ബി.എസിൽ പോകാനിഷ്ടമാണ്. പക്ഷേ പോയാൽ, പഠിക്കാനുള്ളതും ചെയ്യാനുള്ളതും തങ്ങളെ കൂടുതൽ കൊച്ചുങ്ങളാക്കുന്നത് മാത്രമാണെന്നാണ് ചില കുട്ടികൾ അഭിപ്രായപ്പെട്ടത്. ഇതിനുമുമ്പ് ഒരിക്കൽ ഇക്കാര്യം ഇതേ പംക്തിയിൽ സൂചിപ്പിച്ചപ്പോൾ, നിലവിലുള്ള പദ്ധതിയിൽ മൗലികമായ മാറ്റം വരുത്തുന്നതിന് പല ബുദ്ധിമുട്ടുകളും ഉണ്ട് എന്ന പ്രതികരണമാണ് ലഭിച്ചത്. ഏതായാലും ഒരു വ്യക്തിത്വ രൂപവൽക്കരണ - വിദ്യാഭ്യാസ മാർഗ്ഗദർശനത്തിലൂന്നിയ ഒ.വി.ബി.എസ് സംവിധാനത്തിനേ ഭാവിയുള്ളു എന്നത് വ്യക്തം. കുട്ടികൾക്ക് ആദ്ധ്യാത്മികത, സാന്മാർഗ്ഗിക ബോധനം എന്നിവയിലൂന്നിയ പ്രത്യേക വിദ്യാഭ്യാസ മാർഗ്ഗനിർദ്ദേശങ്ങൾക്ക് ഇന്ന് പ്രസക്തിയേറിയിരിക്കയാണ്. ചില വിഷയങ്ങൾക്ക് സെക്കുലർ സ്ക്കൂളുകളിൽ നൽകുന്ന ബോധനം അപര്യാപ്തതകൾ ഉള്ളവയാണ്. പല കുട്ടികൾക്കും അവരുടെ ഗ്രാഹ്യതലത്തിൽ പൊതുവായ "ഗ്യാപ്പു"കൾ ഉള്ളവരാണ്. അവയ്ക്ക് ഊന്നൽ നൽകി ചിലമാർഗ്ഗനിർദ്ദേശം നൽകിയാൽ വെറുത്തിരുന്നതോ, ഭയപ്പെട്ടിരുന്നതോ ആയ വിഷയങ്ങൾ സുഖകരമായി മാറും. അതുപോലെ, അഭിരുചികൾ കണ്ടെത്തി, ഓരോന്നിനും അല്പം പ്രത്യേകം പരിശീലനം നൽകുന്നതും കുട്ടികൾക്ക് വളരെ പ്രയോജനപ്പെടും. ഗ്രൂപ്പായിട്ടുള്ള പഠനം, ആനുകാലിക വിഷയങ്ങളെക്കുറിച്ചുള്ള ചർച്ച, സന്നദ്ധസേവന പരിപാടികൾ മുതലായവയിലാണ് മുതിർന്നകുട്ടികളുടെ താല്പര്യം. വലിയ ടെക്സ്റ്റുബുക്കുകൾ പഠിച്ച് പരീക്ഷയെഴുതുന്ന കാലം കഴിഞ്ഞുപോയി എന്നു ചൂണ്ടിക്കാട്ടുമ്പോൾ, പഠിക്കേണ്ടതു പഠിക്കണ്ട എന്നല്ല അർത്ഥമാക്കുന്നത്. സണ്ടേസ്ക്കൂളിൽ പഠിക്കുന്ന കാര്യങ്ങൾ മറ്റൊരുതരത്തിൽ വി.ബി.എസിലും പഠിപ്പിക്കുന്നതിനേക്കാൾ, വി.ബി.എസിന് അതിന്റേതായ ഒരു പുതുമ പഠനവിഷയങ്ങളിലും ഉണ്ടാകുന്നതാണ് അഭികാമ്യം.





## മലങ്കരസഭ വാർത്തകൾ

# ചന്ദനപ്പള്ളി വലിയപ്പള്ളി കൂദാശ ചെയ്തു



കൂദാശ ചെയ്ത പുതിയ പള്ളി

ചന്ദനപ്പള്ളി പുതുക്കിപ്പണിത സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളിയുടെ കൂദാശ മെയ് 7,8. തീയതികളിൽ വിപുലമായ പരിപാടികളോട് നടന്നു.

മുസ്ലീം ദേവാലയങ്ങളുടെ രൂപത്തിലുള്ള താഴികക്കുടങ്ങളും ആംഗ്ളിക്കൻ മാതൃകയിലുള്ള മുഖപ്പും ക്ഷേത്രഗോപുരങ്ങളുടെ മാതൃകയിലുള്ള കൊത്തളങ്ങളും ശില്പഭംഗിയുടെ പ്രത്യേകതയാണ് റോമിലെ സെന്റ് പീറ്റേഴ്സ് ബസിലിക്കയുടെ രൂപത്തിലാണ് പള്ളിയുടെ ഏകദേശരൂപം. മൂന്ന് മദ്ബഹാകൾക്കും മുകളിലായി പേർഷ്യൻ രീതിയിലുള്ള 'കുബ്ബ' കൾ പണിതിട്ടുണ്ട്. മൂന്നു കോടി രൂപ ചിലവിൽ പണിത ഈ പള്ളിയുടെ പൂർത്തീകരണത്തിന് ഒരു പതിറ്റാണ്ടിലേറെ കാലം എടുത്തു. ദക്ഷിണേന്ത്യയിലെ ഏറ്റവും വലിയ ദേവാലയമാണ് തങ്ങളുടെതെന്ന് ചന്ദനപ്പള്ളിക്കാർ അഭിമാനിക്കുന്നു.

**ഉപ്പാണ്ടി മാപ്ല** — **റോണി ചെങ്ങന്നൂർ**



# സുവിശേഷ സന്ദേശം

ഫാ. കുര്യൻ ദാനിയേൽ

**പുതുഞായറാഴ്ചയ്ക്കു ശേഷം രണ്ടാം ഞായർ**
**വി. യോഹന്നാൻ 21:15-19**

ഉത്ഥിതനായ കർത്താവ് തിബര്യാസ് കടൽക്കരയിൽ വച്ച് ശിഷ്യന്മാർക്ക് മൂന്നാമത് പ്രത്യക്ഷനാകുന്ന സംഭവത്തെത്തുടർന്ന് ശീമോൻ പത്രോസുമായി താൻ നടത്തുന്ന സംഭാഷണമാണ് ഇന്നത്തെ ധ്യാന വിഷയം.

അരുമനാഥന്റെ തിരോധാനത്തിൽ മനംനൊന്ത് കഴിഞ്ഞിരുന്ന ശിഷ്യസമൂഹം തങ്ങളുടെ മുൻതൊഴിലായിരുന്ന മീൻ പിടുത്തത്തിലേക്കു മടങ്ങുന്നത് ശീമോൻ പത്രോസിന്റെ വാക്കിനെ തുടർന്നാണ്. ഒന്നും പിടിക്കാത്ത ഒറ്റ രാത്രി അവരെ നിരാശരാക്കി എന്നാൽ പുലർച്ചയ്ക്ക് കരയിൽ നിന്ന യേശു അവരുടെ നിരാശ നീക്കി പെരുത്ത മീൻ കൂട്ടത്താൽ അവരെ സന്തോഷിപ്പിച്ചു. വാൽസല്യ ശിഷ്യർക്കായി താൻ ഒരുക്കിയ പ്രാതലിനുശേഷം യേശു ശീമോൻ പത്രോസിൽ ഒരു വ്യത്യസ്ഥത അന്വേഷിക്കുകയാണ്. സമഭാവത്തിലൂടെ മൂന്നു ചോദ്യങ്ങളാണ് യേശു ശീമോനോട് ചോദിക്കുന്നത്.

1. നീ ഇവരിൽ അധികമായി എന്നെ സ്നേഹിക്കുന്നുവോ?

2. നീ എന്നെ സ്നേഹിക്കുന്നുവോ?

3. നിനക്ക് എന്നോടു പ്രിയമുണ്ടോ?

അജപാലനമെന്ന വലിയ ദൗത്യം ശീമോൻ യേശുവിൽ നിന്നും ഭരമേല്ക്കുന്നതായി ഇവിടെ കാണുന്നു.

"ഇവരിൽ അധികമായി" എന്നു കർത്താവ് ഉദ്ദേശിച്ചത് സഹശിഷ്യന്മാരെയാണെന്നും അല്ല പടകും വലയുമുൾപ്പെടെ പത്രോസ് തേടിയിരുന്ന സകലത്തെയുമാണെന്നും രണ്ട് വ്യാഖ്യാനങ്ങളുണ്ട്. യേശു മൂന്നാമതും ചോദിക്കയിൽ പത്രോസ് ദുഃഖിച്ചു. ഈ ദുഃഖം അരുമനാഥനെ താൻ മൂന്നാവർത്തി തള്ളിപ്പറഞ്ഞതിനു തക്ക പ്രായശ്ചിത്തമായിയെന്നും വ്യാഖ്യാനമുണ്ട്. ഇടയത്വത്തിന്റെ ശ്രേഷ്ഠമായ അനുഭവത്തിലേക്ക് യേശു ശീമോനെ കരംപിടിച്ചുയർത്തി. എന്റെ കുഞ്ഞാടുകളെ മേയ്ക്ക, എന്റെ ആടുകളെ പാലിയ്ക്ക, എന്റെ ആടുകളെ മേയിക്ക എന്നിങ്ങനെ യേശു അരുൾചെയ്തു. മരണം കൊണ്ട് ശീമോൻ ദൈവത്തെ മഹത്വപ്പെടുത്തുമെന്നും സൂചിപ്പിച്ചു.

അജപാലനവൃത്തിയിൽ ആവശ്യം അറിഞ്ഞിരിക്കേണ്ട ചില മഹത്വങ്ങളിലേക്കു വിരൽ ചൂണ്ടുന്ന വേദഭാഗമാണിത്, തന്നിൽ നിന്നു മാറി നിന്നു കൊണ്ടല്ല യേശു ഇത് നമ്മെ പഠിപ്പിക്കുന്നത് പിന്നെയോ "ഞാൻ നല്ല ഇടയനാകുന്നു നല്ല ഇടയൻ ആടുകൾക്കു വേണ്ടി തന്റെ ജീവനെ കൊടുക്കുന്നുവെന്നു" വെന്ന് അരുൾചെയ്യുവാൻ ഇടയത്വത്തിന്റെ ഉന്നതഭാവം ഒരു അവകാശവും പദവിയുമായി താൻ എങ്ങിനെ പ്രാപിച്ചുവെന്നു പ്രകടമാക്കുയുമാണ്.

1 Divine Revelation (ദൈവീക വെളിപാട്) ചരിത്രത്തിൽ യേശുവിനെ ദർശിക്കാനാവുക ദൈവത്തിന്റെ പൂർണ്ണ വെളിപ്പെടുത്തലായിട്ടാണ്. ചെറിയ യോർദ്ദാനിൽ ചെറിയ യോഹന്നാനു മുമ്പിൽ താൻ ശിരസ്സു നമിച്ച സ്നാപന സമയം സ്വർഗ്ഗത്തിൽ നിന്നു ഉണ്ടായ ശബ്ദം "നീ എന്റെ പ്രിയപുത്രൻ നിന്നിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു" ലൂക്കോസ് 3:22 എന്നാണ്. താബോർഗിരിയിൽ ദൈവദാസരായ മോശയും ഏലിയാവും തന്നോടു വന്നു സംഭാഷിച്ച അഭൗമീകമായ ചുറ്റുപാടിലും സ്വർഗ്ഗത്തിൽ നിന്നു സംവേദനമുണ്ടായി. "ഇവൻ എന്റെ പ്രിയപുത്രൻ ഇവങ്കൽ ഞാൻ പ്രസാദിച്ചിരിക്കുന്നു ഇവനു ചെവികൊടുപ്പിൻ" വി. മത്തായി 17:5 യേശു അരുൾചെയ്തു "എന്നെ അയച്ച പിതാവു താനും എന്നെക്കുറിച്ചു സാക്ഷ്യം പറഞ്ഞിരിക്കുന്നു" യോഹ 5:37. തന്റെ ആട്ടിൻ കൂട്ടത്തിനു വേണ്ടി യാഗമാകുവോളം അജപാലനവൃത്തി വിശ്വസ്ഥതയോടെ നിർവഹിക്കുവാൻ ഈ വെളിപാടുകൾ തനിക്കു കാരണമായി. തിബര്യാസ് കടൽക്കര തന്റെ പരസ്യ ശുശ്രൂഷയിൽ അനേക അവിസ്മരണീയ സംഭവങ്ങൾക്കു സാക്ഷ്യം വഹിച്ച സ്ഥലമാണ്. ഇവിടെ ശിഷ്യസമൂഹത്തിന്റെ വിശപ്പും നിരാശയും മാറ്റിക്കൊണ്ടാണ് തന്നെത്തന്നെ അവർക്ക് വെളിപ്പെടുത്തുന്നത്, ഇടയശുശ്രൂഷയിലെ വലിയ രണ്ട് ദൗത്യങ്ങൾ യേശു ഇവിടെ പ്രദർശിപ്പിച്ചു. സമസൃഷ്ടികളെ അന്വേഷിക്കുവാനുള്ള ചുമതല ദൈവം നമ്മെ ഏല്പി

ച്ചിരിക്കുന്നത് ഇടയ ശുശ്രൂഷയായി കാണണം. അത് നിറപടിയായി നിറവേറ്റപ്പെടണം. ദൈവീക വെളിപാട് അതിനു മുഖാന്തിരമാണ്.

2. Genuine Demand (യഥാർത്ഥമായ ആവശ്യം). ദാനങ്ങളെക്കാൾ ദാതാവിനെ സ്നേഹിക്കണമെന്നു തന്നെയാണ് ദൈവം നമ്മോട് ആവശ്യപ്പെടുന്നത്. പ്രലോഭനങ്ങളുടെ പ്രസിദ്ധങ്ങളായ മലകളിൽ പൈശാചികനെ തോല്പിച്ച യേശു ഇത് തന്റെ ജീവിതത്തിലൂടെ കാണിച്ചു. ജഡമോഹം, കൺമോഹം, ജീവിതത്തിന്റെ പ്രതാപം എന്നീ പ്രലോഭനങ്ങളിലൂടെ താൻ കടന്നു പോയപ്പോൾ പൈശാചികനോട് യേശു കൽപ്പിച്ചത് "സാത്താനേ എന്നെ വിട്ടു പോവുക, നിന്റെ ദൈവമായ കർത്താവിനെ നമസ്ക്കരിച്ച് അവനെ മാത്രമേ ആരാധിക്കാവൂ എന്ന് എഴുതിയിരിക്കുന്നുവല്ലോ" എന്നാണ്. വി. മത്താ 4:10 കള്ളന്റെ കഠിനമായ പ്രലോഭനത്തിൽ മയങ്ങി കുരിശ് വെടിയുവാൻ ആഗ്രഹിക്കുന്ന യേശുവിനെയല്ല മറിച്ച് ക്രൂശിലെ മരണത്തോളം അനുസരണമുള്ളവനായിത്തീർന്ന യേശുവിനെയാണ് തിരുവചനം കാട്ടിത്തരുന്നത്. ഇടയജോലിയിൽ ഇടയശ്രേഷ്ഠനോടുള്ള സ്നേഹത്തിനായിരിക്കണം മുൻതൂക്കം. ഇതിനപവാദമായി ചിലത് സംഭവിക്കുമ്പോൾ അത് യഥാർത്ഥ ഇടയ ശുശ്രൂഷയിൽ നിന്നുള്ള വ്യതിചനലനമായി കാണണം.

3. Heartfelt acceptance (അവ്യാജമായ അംഗീകാരം). അരുമനാഥന്റെ ഓരോപ്രാവശ്യത്തെ ചോദ്യത്തിനും ശുഭകരമായി മറുപടി നൽകുന്ന, ഹൃദയപൂർവ്വം സമ്മതമരുളുന്ന ശീമോന് ഗൃഹവിചാരകത്വം താൻ വിശ്വസ്ഥമായി ഭരമേല്പ്പിക്കുന്നു. ഇത് തന്നെ അയച്ച പിതാവാം ദൈവത്തോട് മശിഹാ കാട്ടിയ വിധേയത്വത്തിന് സമമായി കാണണം. ഗത്സമനയിലെ അതിവേദനയുടെ കഠിനതയിലും അവിടുത്തെയിഷ്ടം പോലെയാകട്ടെ യെന്നു മൊഴിഞ്ഞതും "പിതാവേ എന്റെ ജീവനെ ഞാൻ തൃക്കൈയിൽ ഏല്പിക്കുന്നു" എന്ന കുരിശിലെ മൊഴിയും ഹൃദയപൂർവ്വം താൻ നടത്തിയസമർപ്പണമാണ്. "കർത്താവേ നീ സകലവും അറിയുന്നു" (വാക്യം 17) എന്ന് പത്രോസിന്റെ സമ്മതം ദുഃഖത്തിന്റെ മേമ്പൊടിയുൾക്കൊണ്ടിട്ടുള്ളതാണ്. തന്റെ ബലവും ബലഹീനതയുമെല്ലാം ശീമോന്റെ മനോമുകുരത്തിലൂടെ മിന്നിമറഞ്ഞിരിക്കണം. കേഫാ എന്നു വാൽസല്യത്തോടെ പേരുവിളിച്ചു തന്നെ ചേർത്ത അരുമനാഥൻ, കടലിൽതാണുപോകേണ്ട തന്നെ കരം നീട്ടി പിടിച്ച രക്ഷകൻ എന്നീ നിലകളിൽ ശീമോൻ യേശുവിനെ ഓർത്തു. കഷ്ടതകൾക്കായി യരുശലേമിലേക്ക് ദൃഷ്ടി വച്ചപ്പോൾ യേശുവിനെ നിരുൽസാഹപ്പെടുത്താൻശ്രമിച്ച തനിക്ക് ലഭിച്ച കഠിനമായ ശാസനയും, കോഴികൂകുന്നതിനു മുമ്പ് മൂന്നുവട്ടം നീ എന്നെ തള്ളിപ്പറയുമെന്ന് ഗുരുതന്നോടു പറഞ്ഞ വാക്കും, പ്രാകിയും ആണയിട്ടും കൊണ്ട് അരുമനാഥനെ താൻ തള്ളിപ്പറഞ്ഞതും ബന്ധനസ്ഥനായ യേശുവിന്റെ തിരിഞ്ഞുള്ള നോട്ടത്തിൽ താൻ പൊട്ടിക്കരഞ്ഞതുമൊക്കെ ശീമോൻ ഓർത്തുകാണും. പശ്ചാത്താപത്തിൽ നിന്നുതിർന്ന ദുഃഖത്തോടെ നീറുന്ന ഹൃദയവേദനയോടെ ദൗത്യം താൻ ഏറ്റെടുക്കുന്നു. അജഗണത്തെ പാലിക്കുവാനും ത്യാഗപൂർണ്ണമായി ജീവിതത്തെ കാണുവാനും കരുതലും കൈത്താങ്ങലും സഹനതയും അതിലടങ്ങിയിരക്കുന്ന അജപാലന ദൗത്യത്തിൽ നമ്മുടെ പങ്കാളിത്തം ഓർക്കാം. ഇത് ഒരു ദൈവീക വെളിപാടാണ് യഥാർത്ഥമായ ആവശ്യമാണ്. അവ്യാജമായ അംഗീകരണവും തുടർപ്രവർത്തനങ്ങളും കർത്താവ് ആഗ്രഹിക്കുന്നു. നമുക്കിതിന് സാധിക്കുന്നുവോ?

## പുതുഞായറാഴ്ചയ്ക്കു ശേഷം മൂന്നാം ഞായറാഴ്ച വി.ലൂക്കോസ് 24:13-35

ആഴ്ചവട്ടത്തിന്റെ ഒന്നാം നാൾ ക്ലയോപ്പാവ് ഉൾപ്പെടെ രണ്ടു ശിഷ്യന്മാർ യരുശലേമിൽ നിന്ന് എമ്മാവൂസിലേക്ക് കലങ്ങിയ ഹൃദയവും വാടിയ മുഖവുമായി യാത്രതിരിക്കുന്നതും അവർ വലിയ പ്രത്യാശ ഉള്ളവരായി ജ്വലിച്ച ഹൃദയവും തുറന്ന കണ്ണുകളുമായി മടങ്ങിവരുന്നതുമായ സംഭവങ്ങളാണ് ഇന്നത്തെ ധ്യാന ചിന്ത.

പുനരുത്ഥാന വാർത്ത അപ്പസ്തോലന്മാർ ആദ്യമായി അറിയുന്നത് ഞായറാഴ്ച അതികാലത്തെ യേശുവിന്റെ കല്ലറയ്ക്കൽ എത്തിയ സ്ത്രീകൾ മുഖേനയാണ്. മിന്നുന്ന വസ്ത്രം ധരിച്ച രണ്ടു പുരുഷന്മാരുടെ സാക്ഷ്യം "നിങ്ങൾ ജീവനുള്ളവനെ മരിച്ചവരുടെയിടയിൽ അന്വേഷിക്കുന്നത് എന്ത്? അവൻ ഇവിടെയില്ലാ ഉയർത്തെഴുന്നേറ്റിരിക്കുന്നു" എന്നായിരുന്നു കല്ലു ഉരുട്ടി മാറ്റപ്പെട്ട് ഒഴിഞ്ഞുകിടക്കുന്ന കല്ലറയും അവർ കണ്ടു. എന്നാൽ തങ്ങളുടെ ദൃഷ്ടിക്ക് വിഷയിഭവിക്കാനിരിക്കുന്ന പുനരുത്ഥാനത്തെക്കുറിച്ചുള്ള വാർത്തയിൽ ശിഷ്യന്മാരുടെ പ്രതികരണം ശ്രദ്ധേയമാണ്. "ഈ വാക്ക് അവർക്ക് വെറും കഥപോലെ തോന്നി അവരെ വിശ്വസിച്ചില്ല"

ലൂക്കോസ് 24:11 എന്നാൽ ഇവരിൽ രണ്ടുപേർക്ക് എമ്മാവൂസ് യാത്ര കൊണ്ട് സംഭവിക്കുന്നത് വെറും കഥ യുടെ അനുഭവത്തിൽ നിന്ന് ഹൃദയം കത്തുന്ന അനുഭവത്തിലേക്കും പിന്നീട് കണ്ണ് തുറന്ന് കിട്ടുന്ന അനുഭ വത്തിലേക്കുമുള്ള വ്യതിയാനമാണ്. യെരുശലേമിൽ നിന്ന് എമ്മാവൂസിലേ ക്കുള്ള ഏഴ് നാഴികദൂരം എഴുന്നുവന്ന ഒരുപാട് അനുഗ്രഹങ്ങൾക്ക് അവർക്ക് വഴിയായി തീർന്നു. ചിന്താർഹങ്ങളായ മൂന്ന് അവസ്ഥാവിശേഷങ്ങൾ ഈ ഉയർച്ചയുടെ പാതയിൽ നമുക്ക് ദർശി ക്കാനാവുന്നു.

1. വാടിയമുഖം (sad looking face)സഹയാത്രികനായി ശിശ്യന്മാ രുടെ കൂടെ കൂടിയ യേശു അവരുടെ സംസാരവിഷയത്തെപ്പറ്റി ആരായുന്ന സന്ദർഭത്തിലാണ് അവർക്ക് വാടിയ മുഖം ദൃശ്യമാകുന്നത്. ക്ലിയോപ്പാ വിന്റെ സംസാരത്തിൽ നിന്ന് കാരണം വ്യക്തമാകുന്നു. "ദൈവത്തിനും സക ലജനത്തിനും മുമ്പാകെ പ്രവർത്തി യിലും വാക്കിലും ശക്തിയുള്ള പ്രവാ ചകനായിരുന്ന" നസ്രായനായ യേശു വിന്റെ ക്രൂശുമരണം താങ്ങാവുന്ന തിനുമപ്പുറം ഭാരം തന്നിൽ ഏല്പിച്ചി രിക്കുന്നു. യേശുവിനെപ്പറ്റി തങ്ങൾ ആശിച്ചിരുന്നതിന് വിരുദ്ധമായി സംഭ വിച്ചുവെന്നാണ് അവരുടെ ഭാഷ്യം. "ഞങ്ങളോ അവൻ യിസ്രായേലിനെ വീണ്ടെടുപ്പാനുള്ളവൻ എന്ന് ആശിച്ചി രുന്നു" 24:21 പുനരുത്ഥാന വാർത്തയ റിയിച്ച സ്ത്രീകൾ തങ്ങളെ ഭ്രമിപ്പിച്ചു കളഞ്ഞു എന്നതാണ് അവരുടെ മറ്റൊരു പരാതി. യേശുവിനെ അങ്ങേ യറ്റം പുകഴ്ത്താൻ അവർ ഒരുക്ക മാണ്. എന്നാൽ യേശു നിറവേറ്റിയ ദൗത്യത്തെപ്പറ്റിയുള്ള ബോദ്ധ്യമോ തന്റെ പുനരുത്ഥാനത്തെപ്പറ്റിയുള്ള നിർണ്ണയമോ അവർക്കറിയാതെപോയി ഇത് ഉപരിപ്ലവമായ ഭക്തിയാണ് ഈ ഭക്തി മുഖത്തിന് വാട്ടമുണ്ടാ ക്കും."ബുദ്ധിഹീനരെ" "മന്ദബുദ്ധി കളെ" എന്നൊക്കെയുള്ള വിളിക്ക് അർഹരാക്കുകയും ചെയ്യും.

2) കത്തിയ ഹൃദയം(Burned Hearts) ലൂക്കോസ് 24:15 "യേശു താനും അടുത്തുചെന്ന് അവരോട് ചേർന്ന് നടന്നു". അവൻ അവരോട്, "ക്രസ്തു ഇങ്ങനെ കഷ്ടമനുഭവിച്ചിട്ട് തന്റെ മഹത്വത്തിൽ കടക്കേണ്ടത ല്ലയോയെന്ന് പറഞ്ഞു മോശ തുടങ്ങി സകല പ്രവാചകന്മാരിൽ നിന്നും എല്ലാ തിരുവെഴുത്തുകളിലും തന്നെ ക്കുറിച്ച് ഉള്ളത് അവർക്ക് വ്യാഖ്യാ നിച്ചു കൊടുത്തു" ലൂക്കോസ് 24:26,27.

"അവൻ വഴിയിൽ തന്നോട് സംസാരിച്ച് തിരുവെഴുത്തുകളെ തെളി യിക്കുമ്പോൾ നമ്മുടെ ഹൃദയം നമ്മുടെ ചുറ്റിൽ കത്തിക്കൊണ്ടിരുന്നി ല്ലയോ എന്ന് അവർ തമ്മിൽ പറഞ്ഞു" ലൂക്കോസ് 24:32 യേശുവിന്റെ സാന്നി ദ്ധ്യവും സാന്ത്വനവും സാരോപദേ ശവും അനുഭവിക്കുവാൻ സന്നദ്ധനാ കുന്ന ഏതൊരുവനും ഹൃദയം കത്തി നിൽക്കും. നിർഭാഗ്യവശാൽ വാടിയ മുഖം പലരെയും നിരാശയിലേക്ക് തള്ളിവിടുകയാണ് സാധാരണം. ജീവി തത്തിന്റെ ഫലകരമായ ഭാവി കാണാ നാവാതെ നട്ടംതിരിയുന്ന അപകടക രമായ സ്ഥിതിവിശേഷം യേശുവി നോട് ചേർന്ന് നടക്കാൻ അനുവദിക്കു ക. ഹൃദയത്തിൽ പുതിയ ആലോച നകളും തീരുമാനങ്ങളും അവൻ തരും.

3) തുറന്ന കണ്ണ് (Opend eys) "ഉടനെ അവരുടെ കണ്ണ് തുറന്ന് അവർ അവനെ അറിഞ്ഞു" ലൂക്കോസ് 24:31 എമ്മാവൂസിലേക്ക് പോയ ശിഷ്യ ന്മാർക്ക് രണ്ട് ഭാഗ്യങ്ങൾ സിദ്ധിച്ചു. ഒന്നാമതായി യേശു അവരോടൊപ്പം പാർക്കുന്ന ഒരു സന്ധ്യയും അസ്തമ യവും അവർക്ക് കിട്ടി "അവരോ ഞങ്ങ ളോടു കൂടെപാർക്കുക നേരം വൈകി, അസ്തമിക്കാറായല്ലോ എന്നുപറഞ്ഞ് അവനെ നിർബന്ധിച്ചു" ലൂക്കോസ് 24:29. രണ്ടാമതായി തങ്ങളുടെ ഭവന ത്തിൽ യേശുവിനെ ആതിഥേയനാ ക്കാൻ അവർക്കു സാധിച്ചു "അവരു മായി ഭക്ഷണത്തിനിരിക്കുമ്പോൾ അവൻ അപ്പം എടുത്ത് അനുഗ്രഹിച്ച് നുറുക്കി അവർക്ക് കൊടുത്തു" ലൂക്കോസ് 24:30 ഫലമോ തന്നെ അറി യുവാൻ തക്കവണ്ണം യേശു അവരുടെ നയനങ്ങൾ തുറന്നുകൊടുത്തു. സന്ധ്യയും അസ്തമയവും നിത്യജീ വിതത്തിന്റെ യാഥാർത്ഥ്യങ്ങളാണ്. എന്നാൽ രാവിന്റേയും പകലിന്റെയും നാഥൻ കൂടെയുണ്ടാകണമെന്ന് ഒരു നിർബന്ധം, അവൻ ജീവിതത്തിന്റെ കടിഞ്ഞാൺ പിടിക്കണമെന്നാഗ്രഹം. ഇതെത്രയോ ശ്രേയസ്കരമാണ്.

വാടിയ മുഖത്തോടെ ആരംഭിച്ച യാത്ര തുറന്നകണ്ണുകളോടെയാണ് സമാപിക്കുന്നത്, അതിന്റെ അനന്തര ഫലമോ ലൂക്കോസ് 24:33,35"ആ നാഴി കയിൽ തന്നെ അവൻ എഴുന്നേറ്റ് യെരുശലേമിലേക്ക് മടങ്ങിപ്പോന്നു...... വഴിയിൽ സംഭവിച്ചതും അവൻ അപ്പം നുറുക്കുകയിൽ തങ്ങൾക്ക് അറിവായി വന്നതും അവർ വിചാരിച്ചു പറഞ്ഞു" ഉത്ഥാനത്തിന്റെ സാക്ഷ്യം കളങ്കം കൂടാതെ പ്രചരിപ്പിക്കുന്ന ജീവിതാനു ഭവങ്ങളാണിവിടെ കാണുന്നത്. നിരാശ മാറ്റി പ്രത്യാശ ഉൾക്കൊണ്ട് സാക്ഷിക്കുവാൻ ദൈവം നമ്മെയും സംഗതിയാക്കട്ടെ.

ആനുകാലികം

# വിദ്യാഭ്യാസ വ്യാപാരത്തിന് കടിഞ്ഞാൺ

ഫാ. ടി.എ. ഇടയാടി

പുതിയ അധ്യയന വർഷം ആരംഭിക്കുവാൻ ദിവസങ്ങൾ ബാക്കി നിൽക്കവെയാണ് വിദ്യാർത്ഥികളെയും മാതാപിതാക്കളെയും അമ്പരപ്പിച്ചുകൊണ്ട് പുതിയ ഗവ: ഉത്തരവ് വന്നിരിക്കുന്നത്. അംഗീകാരമില്ലാത്ത അൺ എയ്ഡഡ് സ്ക്കൂളുകൾ പ്രവർത്തിക്കുവാൻ പാടില്ല എന്നതാണ് പുതിയ നിബന്ധന. വിദ്യാഭ്യാസ ചട്ടം (കെ.ഇ.ആർ) പരിഷ്ക്കരിക്കുന്നതിനുള്ള സമിതി പുതിയ നിർദ്ദേശങ്ങൾ സമർപ്പിച്ചു കഴിഞ്ഞു. അടുത്ത വിദ്യാഭ്യാസവർഷം മുതൽ വിദ്യാഭ്യാസ ചട്ടങ്ങൾ കർശനമായി പാലിക്കണമെന്നും, അംഗീകാരമില്ലാത്ത സ്ക്കൂളുകൾക്ക് ഒരു സാഹചര്യത്തിലും വാർഷിക പരീക്ഷ നടത്താൻ പ്രത്യേകം അനുമതി നൽകരുതെന്നും ഹൈക്കോടതി ഡിവിഷൻ ബഞ്ച് ഉത്തരവായിട്ടുണ്ട്.

കൂണുകൾ പോലെ അൺ എയിഡഡ് സ്ക്കൂളുകൾ മുളച്ചു പൊന്തിയപ്പോൾ കണ്ണുമടച്ച് നോക്കിയിരുന്ന ഗവ: ഇപ്പോൾ അതിനെതിരെ രംഗത്തുവന്നിരിക്കുന്നത് ശുഭോദർക്കമാണ്. വളരെ നേരത്തെ ചെയ്യേണ്ടിയിരുന്ന കാര്യം താമസിച്ചു ചെയ്യുമ്പോൾ അതിന്റെതായ ബുദ്ധിമുട്ടുകൾ ഉണ്ടാകും. അൺ എയിഡഡ് സ്ക്കൂൾ പ്രവർത്തനം ഒരു സംഘടിതശക്തിയായി തീർന്നിരിക്കുന്നു. വ്യക്തികളും സാമുദായിക സംഘടനകളും ഈ വിദ്യാഭ്യാസ സേവനത്തിൽ (ബിസ്സിനസ്സിൽ) ഉൾപ്പെട്ടതിനാൽ നിശ്ചയദാർഢ്യം ഉള്ള ഒരു ഗവ:നെ ഈ നിയമം നടപ്പാക്കുവാൻ സാധിക്കുകയുള്ളു.

അനേക ലക്ഷം ബി.എഡ്. ഉദ്യോഗർത്ഥികളെ ചൂഷണം ചെയ്യുന്ന ഒരു പ്രസ്ഥാനമായി അൺഎയിഡഡ് സ്ക്കൂൾ വളർന്നിരുന്നു. 500, 700 രൂപ ശമ്പളം കൊടുത്ത് ബുക്കിൽ മൂവായിരവും നാലായിരവും വാങ്ങിയ്തായി ഒപ്പിടുവിച്ച് നടത്തുന്ന ഈ വ്യാപാരം ഒറ്റയടിക്ക് നിർത്തുമ്പോൾ എതിർപ്പുകൾ ശക്തമാകാം.

ഇനി അംഗീകാരമില്ലാത്ത അൺ എയ്ഡഡ് സ്ക്കൂളുകൾ നിർത്തൽ ചെയ്യുമ്പോൾ ആ വിദ്യാർത്ഥികൾ എവിടെ പോകും.? എയിഡഡ് ഗവ: സ്ക്കൂളുകളിലേക്ക് പോകുമെങ്കിൽ അത് വളരെ വിലപ്പെട്ട കാര്യമാണ്.

> *വിദ്യാഭ്യാസ മേഖലയിലേക്കുള്ള ബിസ്സിനസ്സ് ലോബികളുടെ കടന്നു കയറ്റം വിദ്യാഭ്യാസത്തിന്റെ ഉദ്ദേശ്യലക്ഷ്യങ്ങളെ കളങ്കപ്പെടുത്തി. ഒരു വ്യവസായസ്ഥാപനം എന്ന നിലയിലേക്ക് വിദ്യാഭ്യാസ മേഖല അധ:പതിച്ചു. നഷ്ടപ്പെട്ട പവിത്ര വീണ്ടെടുക്കാൻ സർക്കാറിന്റെയും ലാഭേച്ഛയില്ലാത്ത വിദ്യാഭ്യാസ ഏജൻസികളുടെയും കൂട്ടായ പ്രവർത്തനത്തിലൂടെ സാധിക്കണം.*

കുറെ ചെറുപ്പക്കാർക്ക് ജോലിയെങ്കിലും ലഭിക്കും. എന്നാൽ ഇംഗ്ലീഷ് മീഡിയം മാന്യമെന്ന് കരുതുന്ന ('ഇംഗ്ലീഷ് മീഡിയമാനിയാ'യിൽ അകപ്പെട്ട) മാതാപിതാക്കൾ അതിന് തുനിയുമോ?

ഇവിടെ ഈ കുഞ്ഞുങ്ങളെ വലയിലാക്കാൻ സി.ബി.സി.ഇ, ഐ.സി.എ.സി. സ്ക്കൂളുകൾ ശ്രമിക്കും. ഗവ: വരുതിക്ക് പുറത്തായതിനാൽ അവർക്കാരെയും പേടിക്കേണ്ടതില്ല. ഈ സാഹചര്യം മുതലെടുത്ത് ഇനിയും കൂണുപോലെ സെൻട്രൽ സ്ക്കൂളുകൾ മുളച്ചു പൊന്തും. ഇതിനെതിരെ കർശന നടപടി എടുക്കുവാൻ ഗവൺമെന്റിന് സാധിക്കുമോ?

അൺ എയ്ഡഡ് മേഖലയെ നിയന്ത്രിക്കുന്നതിനോടൊപ്പം വളരെ അത്യവശ്യമായി ഗവൺമെന്റ് ചെയ്യേണ്ട ചില കാര്യങ്ങൾ.

1. കേരള സിലബസിന്റെ മേന്മയെപ്പറ്റി (പ്രത്യേകിച്ച് ഡി.പി.ഇ.പി) ബോധവൽക്കരണം നടത്തുക.

2. സി.ബി.സി.ഇ, ഐ.സി.എസ്.ഇ, സിലബസ്സുകളോടു കിടപിടിക്കത്തക്ക ഒരു സിലബസ്സ് പരിഷ്ക്കരണം നടപ്പിലാക്കുക.

3. സെൻട്രൽ സ്ക്കൂളുകൾക്ക് എൻ.ഒ.സി. നൽകാതിരിക്കുക (തത്വത്തിൽ നൽകുന്നില്ലായെങ്കിലും പുറം വാതിലിലൂടെ നേടിയെടുക്കുന്നു എന്നത് രഹസ്യമല്ല)

4. അംഗീകൃത എയിഡഡ് സ്ക്കൂളുകളിലെ ശമ്പളവ്യവസ്ഥകൾ നടപ്പാക്കനുള്ള നിശ്ചയദാർഢ്യം.

5. സർക്കാരിന് സാമ്പത്തിക ബാധ്യത വരുമെങ്കിലും എയ്ഡഡ്, സർക്കാർ സ്ക്കൂളുകളിൽ പുതിയ തസ്തികകൾ സൃഷ്ടിച്ച് അധ്യാപകരെ നിയമിക്കുകയും, അവരുടെ സ്ഥിരപ്പെടുത്തൽ അവരുടെയും കൂടി ഉത്തരവാദിത്തമായി ക്രമീകരിക്കുക. ചില സ്വകാര്യ മാനേജ്മെന്റുകൾ ഇപ്രകാരം ചെയ്യുന്നുണ്ട്. അതിന്റെ ഫലമായി നിയമിക്കപ്പെടുന്ന അധ്യാപകർ തന്നെ തങ്ങൾ പഠിപ്പിക്കേണ്ട കുട്ടികളെ കണ്ടെത്തുന്നുണ്ട്. (അദ്ധ്യാപക വിദ്യാർത്ഥി അനുപാതം കുറച്ചുകൊണ്ടും കൂടുതൽ തസ്തികകൾ സൃഷ്ടിക്കാം).

വിദ്യാഭ്യാസ മേഖലയിലേക്കുള്ള ബിസ്സിനസ്സ് ലോബികളുടെ കടന്നുകയറ്റം വിദ്യാഭ്യാസത്തിന്റെ ഉദ്ദേശ്യലക്ഷ്യങ്ങളെ കളങ്കപ്പെടുത്തി. ഒരു വ്യവസായസ്ഥാപനം എന്ന നിലയിലേക്ക് വിദ്യാഭ്യാസ മേഖല അധ:പതിച്ചു. നഷ്ടപ്പെട്ട പവിത്ര വീണ്ടെടുക്കാൻ സർക്കാറിന്റെയും ലാഭേച്ഛയില്ലാത്ത വിദ്യാഭ്യാസ ഏജൻസികളുടെയും കൂട്ടായ പ്രവർത്തനത്തിലൂടെ സാധിക്കണം.

# പത്തു കല്പനകൾ

മിസ്രേമിൽ നിന്നു പുറപ്പെട്ട ജാതിയാം
ഇസ്രയേൽ മാസങ്ങൾ രണ്ടു പിന്നിട്ടു പോയ്
ആറുനൂറായിരത്തോളം വരും ജനം
മാറായിൽ നിന്നു പുറപ്പെട്ടു കൂട്ടമായ്
മോശയും കാലേബും അഹ്രോനു മൊന്നിച്ചു
യോശുവയും മറ്റു ജാതീ ഗണങ്ങളും
അഗ്നിമേഘത്തൂണു രാപ്പകൽ നോക്കിയും
വാഗ്ദാന നാടാം കനാനിലേക്കെത്തുവാൻ,

ചൂടാർന്ന സീനായ് മലയടിവാരത്തു
കൂടാരവും തീർത്തു പാർത്തു കൊണ്ടായവർ,
തങ്ങളെത്തന്നെ വിശുദ്ധീകരിച്ചു കൊ–
ണ്ടങ്ങിനെ, വാഴ്ത്തി, നമിച്ചു യഹോവയെ

ഏതോ ഭവിക്കുവാനെന്നോർത്തു തജ്ജനം
കാതോർത്തു നിന്നൂ മലയടിവാരത്തു
ചൂളയിൽ നിന്നെന്നപോലെ പുകച്ചുരുൾ
നീളെ വമിച്ചു കുമിച്ചു പൊങ്ങി ദ്രുതം

കാർമുകിലേറ്റം കറുത്തിരുണ്ടു പുലർ
കാലത്തു പർവ്വതാഗ്രത്തു പുകയതും
കാഹളം പോലിടിനാദവും മിന്നലും
കാതരരായീ, വിറച്ചുപോയ് പാളയം

അക്കാഹളദ്ധ്വനി തോൽക്കുമാറുച്ചത്തിൽ
വിക്കനാം മോശയ്ക്കു വാക്ധാടിയേകിയോൻ
പത്തു പ്രമാണങ്ങളുൾക്കൊണ്ടതാം രണ്ടു
കല്പാളികൾ നൽകി; കാത്തു കൊണ്ടീടുവാൻ

"ഞാനാണു ദൈവവും കാർത്താവുമായിട്ട് ഞാനെ
ന്നിയേ മറ്റു ദേവനുണ്ടാകേല

മേലാകാശത്തിലും കീഴെയീ ഭൂവിലും
ഭൂവിന്നടിയിലും കാണുന്നതൊന്നുമേ
എന്നല്ലതിൻ രൂപ സാദൃശവും പോലും
ഒന്നുമേയുണ്ടാക്കീ, വന്ദിച്ചീടല്ലേ നീ.

എമ്മട്ടിലേതിനു മെന്തിനാണെങ്കിലും
ചുമ്മാ പ്രയോഗിക്കരുതെന്റെ നാമവും.
ആറുനാൾ കൊണ്ടു ഞാൻ നിർമ്മിച്ചു സർവ്വവും

ഏഴാം ദിനം സ്വസ്ഥമായിക്കഴിച്ചു പോൽ

അന്നാളു ധന്യമാക്കീടുവാനെന്നുമേ
നന്നായ് അനുഷ്ഠിച്ചുകൊള്ളുവിൻ 'ശാബതാ'യ്
ദേശത്തു നീളേവസിക്കുവാനും തക്ക
ഭൂസ്വത്ത് നേടീ പരി പുഷ്ടരാക്കുവാൻ

അമ്മയേയ്യും മപ്പനേയും സമാദരി
ച്ചുണ്മയായ് ആശീസു നേടിക്കഴിയുവിൻ
ദോഷങ്ങളാം വ്യഭിചാരം കൊലയതും
മോഷണം ഈർഷ്യയും ഒന്നുമേ ചെയ്യൊല

കള്ളമായ് സാക്ഷിപറയരുതു തന്യനാ
യുള്ള വസ്തുക്കളൊ, ജീവിയൊ, ഭാര്യയൊ
ഉള്ളത്തിൽ മോഹിക്കപോലുമരുതു നീ
ഭള്ളുമഹന്തയും നിന്ദയും ചെയ്യൊല

നിന്നയൽക്കാരനെ, നീ നിന്നെയെന്നപോൽ
തന്നെസ്നേഹിക്കണ, നന്ദിച്ചുകൊള്ളണം
വന്ദിച്ചു സേവിക്ക സംപൂർണ്ണ ശക്തിയോ
ടുന്നിദ്രമാനസത്തോടെ നിൻ നാളുകൾ

* * * * *

മലയിറങ്ങീ, മോശ
ഇക്കണ്ട പത്തു പ്രമാണങ്ങളുകൊണ്ടു
നിൽക്കുന്ന രണ്ടു കൽപാളികൾ താങ്ങിയ
ചിത്തം തെളിഞ്ഞു

കർത്താവു താൻജനത്തോടു ഘോഷിക്കുവാൻ
അന്നാളിലാജനം മോശ കല്പിച്ച പോൽ
ഒന്നായിനിന്നു വന്ദിച്ചു യഹോവയ്ക്ക്
നന്നായൊരു ഹോമയാഗവു മർപ്പിച്ചു
പിന്നാലെ മോശയ്ക്കു, യാത്രയായ് പോയവർ

* * * * *

സാക്ഷിയിൻ പെട്ടകം എന്നൊന്നു നിർമ്മിച്ചു
സൂക്ഷിച്ചു ഭദ്രമായ് കൽപാളികളിൽ
ദാക്ഷിണ്യമേതും വരുത്താതെയീ പത്തു
ഭാഷ്യങ്ങൾ പിൻമറയ്ക്കേകീ, പിതാക്കളും

എം. സി. വറുഗീസ് ആലുവ

ചെറുകഥ

# പരാജയപ്പെട്ട ശിഷ്യൻ

ബ്ലസ്സി തോമസ്, ഉമയാറ്റുകര

ഒരിക്കൽ ഒരിടത്തു സുപ്രസിദ്ധനായ സംഗീതം പഠിപ്പിക്കുന്ന ഒരു സംഗീതജ്ഞൻ ഉണ്ടായിരുന്നു. പലരും അദ്ദേഹത്തിന്റെ ശിഷ്യത്വം സ്വീകരിച്ച് സംഗീതം പഠിക്കുമായിരുന്നു. താമസിയാതെ അദ്ദേഹത്തെക്കുറിച്ചുള്ള കേൾവി നാട്ടിലെങ്ങും പരന്നു. ഇതുകേട്ട് ഒരു യുവാവ് ഇദ്ദേഹത്തിന്റെ അടുക്കൽ വന്ന് സംഗീതം പഠിക്കുവാൻ തീരുമാനിച്ചു. അങ്ങനെ ആ യുവാവ് ഈ സംഗീതജ്ഞനെ വന്നു കണ്ടു. അദ്ദേഹം പറഞ്ഞു "മകനെ സംഗീതം നന്നായി പാടാൻ കഴിയുക എന്നത് ദൈവത്തിന്റെ ദാനമാണ് എങ്കിലും നിന്റെ ആഗ്രഹത്തിൽ ഞാൻ പ്രശംസിച്ച് നിന്നെ പാട്ടു പഠിപ്പിക്കാം എന്നു പറഞ്ഞു" ഇതു കേട്ട് യുവാവിന് വളരെ സന്തോഷം ഉണ്ടായി. യുവാവ് വളരെനാളുകൾ തന്റെ ഗുരുവിന്റെ അടുക്കൽ നിന്ന് സംഗീതം പരിശീലിച്ചു. ഒടുവിൽ ആ യുവാവ് സദസ്സിന്റെ മുമ്പാകെ ആദ്യമായി സംഗീതം പാടുന്ന ഒരു സുദിനം വന്നു. ഇതിനായി വലിയ പരസ്യം നൽകപ്പെട്ടു. മഹാനായ ഗുരുവിനെപ്പോലെ മഹാനാകുവാൻ സാദ്ധ്യതയുള്ള ശിഷ്യനെന്ന് പലരും പുകഴ്ത്തി. ക്ഷണക്കത്തുകൾ ആത്മവിശ്വാസത്തോടെ ബന്ധുക്കൾക്കും ദേശത്തെ മാന്യൻമാർക്കും അയച്ചു. അങ്ങനെ ആ സുദിനത്തിൽ ആൾക്കാർ, വിശിഷ്ടാതിഥികൾ, സുഹൃത്തുക്കൾ, ബന്ധുക്കൾ, പത്രറിപ്പോർട്ടർമാർ വന്നുകൂടി. ആ യുവാവ് പ്ലാറ്റ് ഫോറത്തിലേക്ക് കയറി. മഹാനായ ഗുരു ആ ശിഷ്യനെ ആശീർവദിച്ച് അനുഗ്രഹിച്ചശേഷം മുൻ നിരയിലെ അറ്റത്തുള്ള കസേരയിൽ പോയിരുന്നു. ആ യുവാവ് സദസ്സിനെ വണങ്ങിയശേഷം സംഗീതം പാടുവാൻ ആരംഭിച്ചു. മനോഹരമായ സംഗീതം നിലച്ചപ്പോൾ ആളുകൾ കൈയ്യടിച്ച് സന്തോഷ സംതൃപ്തി പ്രകടമാക്കി. ആ യുവാവിന്റെ മുഖം വികസിച്ചെങ്കിലും പെട്ടെന്ന് അത് മ്ലാനമായി, വീണ്ടും അയാൾ മറ്റൊരു ഗാനമാലപിച്ചു. അത് തീർന്നപ്പോൾ സന്തോഷാധിക്യത്തിൽ സ്വയം മറന്ന് കയ്യടിച്ച ചിലർ തൊപ്പിയെടുത്ത് ആകാശത്തേക്ക് എറിഞ്ഞു. അനുമോദനത്തിന്റെ വാക്കുകൾ യുവാവിന്റെ മുഖം കൂടുതൽ നിരാശയായി ഇടയ്ക്ക് ആ ചുണ്ടുകൾ വിതുമ്പി. മൂന്നാമത്തെ ഗാനം, നാലാമതൊരു ഗാനം, അഞ്ചാമതും ആറാമതും. ജനങ്ങളുടെ സന്തോഷാരവം പറഞ്ഞറിയിക്കുവാൻ വയ്യ! ഹരം പകരുന്ന പാട്ടിന്റെ താളങ്ങൾ ജനസമൂഹത്തിന്റെ മനസ്സിൽ ഇക്കിളിയിട്ടു. സന്തോഷത്തിന്റെ ഒരായിരം പൂത്തിരികൾ ഒന്നിച്ചു കത്തിച്ച പ്രതീതി, മികച്ച പ്രകടനത്തിന്റെ മികവിൽ ആ യുവാവ് സംതൃപ്തനും സന്തോഷവാനായും കാണാത്തത് എന്തെന്ന് പലരും ചിന്തിച്ചു. വേദന കടിച്ചമർത്തിയ ചുണ്ടുകളുമായി യുവാവ് തന്റെ ഏറ്റവും ഒടുവിലത്തെ സംഗീതം പാടിയപ്പോൾ ആ കണ്ണുകളിൽ നിന്നും കണ്ണുനീർ ഒലിച്ചിറങ്ങി. ആ ഗാനം നിലച്ചപ്പോൾ ജനം ആർത്തുല്ലസിച്ചു ഒരോരുത്തരും ഓടിച്ചെന്ന് ആ യുവാവിനെ കെട്ടിപ്പിടിച്ചു. ചിലർ കൈപിടിച്ചു കുലുക്കി, പലരും അനുമോദനത്തിന്റെ പൂച്ചെണ്ടുകൾ നൽകി നീയൊരു മഹാനാകും സംശയമില്ല അവന്റെ അമ്മ പറഞ്ഞു. നിന്റെ അമ്മയാകാൻ ഭാഗ്യം ലഭിച്ചതിൽ ഞാൻ അഭിമാനം കൊള്ളുന്നു. പിതാവു പറഞ്ഞു നിനക്കായി ചില വാക്കിയ പണം ഒരു മുതൽ മുടക്കായിരുന്നു പത്രലേഖകർ യുവാവിനോടു പറഞ്ഞു നാളത്തെ പത്രത്തിൽ ആദ്യ പേജിൽ നിന്റെ വലിയ ഫോട്ടോയോടൊപ്പം വാർത്തവരും ദേശത്താകെ നീ മഹാനായിത്തീരും. വിഷാദച്ഛായയോടെ വേദന നിറഞ്ഞ പുഞ്ചിരിയോടെ അവനവരുടെ അനുമോദനങ്ങൾ സ്വീകരിച്ച് അവിടെ നിന്നപ്പോൾ അവന്റെ സുഹൃത്ത് ഏറ്റവും ഒടുവിലായി അവനെ സമീപിച്ച് ചോദിച്ചു "സ്നേഹിതാ; നീ എന്തു കൊണ്ടാണ് ദുഃഖിച്ചിരിക്കുന്നത്? നീ സന്തോഷിക്കേണ്ടതല്ലേ? നീ നാളെ ദേശത്താകെ മഹാനായിത്തീരും നിന്റെ സംഗീതത്തിന്റെ കാസറ്റുകൾ തുരുതുരാ വിറ്റഴിയും. സുപ്രസിദ്ധ പാട്ടുകാരനായി നീ അറിയപ്പെടും പക്ഷേ നീ എന്തുകൊണ്ട് സന്തോഷിക്കുന്നില്ല".

നിറകണ്ണുകളോട് ആ യുവാവ് പറഞ്ഞു. സ്നേഹിതാ നിനക്ക് സംഗീതത്തെപ്പറ്റി വലുതായൊന്നും അറിഞ്ഞുകൂടാ അതിന്റെ താളം, ലയം, ഈണം ഇവയെല്ലാം ഒന്നിച്ച് ഒത്തിണങ്ങിയാലെ സംഗീതം ശരിയാകു. നിങ്ങളെല്ലാം സബാഷ് പറയുമ്പോൾ അനുമോദനം തരുമ്പോൾ ഞാൻ ആകാംക്ഷയോടെ ആദ്യത്തെ നിരയിൽ ഇരിക്കുന്ന സംഗീതത്തെപ്പറ്റി നന്നായി അറിയാമായിരുന്ന എന്റെ ഗുരുവിനെ നോക്കി. പക്ഷെ അദ്ദേഹം കൈകൊട്ടിയില്ല. അദ്ദേഹം ഒരു സബാഷ് പറഞ്ഞിരുന്നില്ല; അദ്ദേഹം സബാഷ് പറഞ്ഞിരുന്നെങ്കിൽ ഒന്നു കൈയ്യടിച്ചിരുന്നെങ്കിൽ ഞാൻ സന്തോഷിക്കുമായിരുന്നു. ഞാൻ ആനന്ദനൃത്തം ചെയ്യുനായിരുന്നു. പക്ഷെ എന്റെ ഗുരുവിനെ പ്രസാദിപ്പിക്കുന്നതിൽ ഞാൻ പരാജയപ്പെട്ടു. നിങ്ങൾ സബാഷ് പറഞ്ഞു പക്ഷെ എന്റെ ഗുരുവിന്റെ സബാഷ് എനിക്കു കിട്ടിയില്ല. ഞാനൊരു വിജയമാണെന്ന് നിങ്ങൾ പറയുന്നു അല്ല! ഞാനൊരു പരാജയമാണ്.



# മലങ്കരസഭ വാർത്തകൾ

## സൗജന്യനിരക്കിലുള്ള ബൈബിൾ വിതരണ പദ്ധതി

മൂന്നാം സഹസ്രാബ്ദത്തിൽ എല്ലാ ക്രിസ്തീയ ഭവനങ്ങളിലും, രക്ഷയുടെ സുവിശേഷം അറിയാൻ ആഗ്രഹിക്കുന്ന എല്ലാ ജനവിഭാഗങ്ങളിലും, ബൈബിൾ എത്തിക്കുക എന്ന ഞങ്ങളുടെ കർമ്മപരിപാടിയുടെ ഭാഗമായി സൗജന്യനിരക്കിലുള്ള ബൈബിൾ വിതരണപദ്ധതി ആവിഷ്കരിച്ചിരിക്കുന്നു.

ആധുനിക ബൈബിൾ വിവർത്തനത്തിൽ ഏതുകൊണ്ടും മുമ്പിൽ നിൽക്കുന്ന ഓശാന മലയാളം ബൈബിൾ കുടുംബത്തിൽ നിന്ന്, താഴെ കൊടുക്കുന്ന വിവിധ പതിപ്പുകളാണ് ഈ പദ്ധതിയിൽ ഉൾപ്പെടുത്തിയിരിക്കുന്നത്.

1. ക്രൗൺ 1/4 സമ്പൂർണ ബൈബിൾ (12 പോയിന്റ്) 25 രൂപ, 2. ഡെമി 1/8 സമ്പൂർണ ബൈബിൾ (10 പോയിന്റ്) 20 രൂപ. 3. ഡെമി. 1/8 (അപ്പോക്രിഫാ ഇല്ലാത്തത് പ്രത്യേക പതിപ്പ് (10 പോയിന്റ്) 20 രൂ പ, 4. പുതിയ നിയമം 5 രൂ പ. 5. സമാനവാക്യസമാഹാരം (പുതിയ നിയമം) 15 രൂപ, 6 പുതിയനിയമം, സങ്കീർത്തനങ്ങൾ, സുഭാഷിതങ്ങൾ (പ്രത്യേക പതിപ്പ്) 15 രൂപ, പുതിയ നിയമം ചിത്രകഥ (മലയാളം) 25 രൂപ, 8 Illustrated Childre's bible (English) 25 രൂപ

ഒറ്റപ്രതി ആവശ്യമുള്ളവർക്ക് കറന്റ് ബുക്സ് / ഡി.സി ബുക്സ് എല്ലാ ശാഖകളിലും ഇതേ വിലയ്ക്ക് ലഭിക്കുന്നതാണ്.

20-ൽ കൂടുതൽ കോപ്പികൾ ഓർഡർ ചെയ്യുന്നവർക്ക് പാഴ്സൽ സർവീസ് മുഖേന അയച്ചുതരുന്നതാണ്.

ബന്ധപ്പെടുക: മലയാളം ബൈബിൾ CRLS, ഓശാന മൗണ്ട്, ഇടമറ്റം പി.ഒ., കോട്ടയം – 686 588

## സപ്തതി



*സപ്തതി ഉപഹാരമായി പരിശുദ്ധ കാതോലിക്കാ ബാവാ സഖറിയായാച്ചന് മൊമന്റോ സമ്മാനിക്കുന്നു. സഭാ ട്രസ്റ്റി പി.സി. ഏബ്രഹാം സമീപം*

ദേവലോകം അരമന മാനേജർ റവ. ഫാ. റ്റി. ജി. സഖറിയായുടെ 71-ാം ജന്മദിനം (സപ്തതി) അരമനയിൽ ആഘോഷിച്ചു. ഏപ്രിൽ 6-ന് ഇതിനോടനുബന്ധിച്ച് അരമന ഓഡിറ്റോറിയത്തിൽ ചേർന്ന സമ്മേളനത്തിൽ പ. കാതോലിക്കാ ബാവാ ആദ്ധ്യക്ഷത വഹിച്ചു. ഓതറാ ദയറയിൽ താമസിക്കുന്ന കാലം മുതൽ സഖറിയാച്ചന്റെ പിതാവ് ഗീവർഗീസ് കത്തനാരുമായി ചേർന്നു നടത്തിയിട്ടുള്ള പ്രവർത്തനങ്ങളെയും ചെറുപ്പം മുതൽ സഖറിയ അച്ചനുമായിട്ടു അടുപ്പത്തേയും തിരുമേനി അനുസ്മരിച്ചു. പ. ഗീവർഗീസ് ദ്വിതീയൻ ബാവാ മുതൽ നാലു കാതോലിക്കാ ബാവാമാരുടെ കാലത്ത് അവരെ ശുശ്രൂഷിക്കുകയും വിവിധ കാലഘട്ടങ്ങളിൽ സഭയുടെ പല രംഗങ്ങളിലും പ്രസ്ഥാനങ്ങളിലും പ്രവർത്തിക്കുകയും ചെയ്ത പരിചയസമ്പന്നനായ ഒരു വൈദികനാണ് സഖറിയ അച്ചൻ എന്നും ബാവാ പറഞ്ഞു. ജന്മദിന സമ്മാനമായി പ. ബാവാ അച്ചനെ പൊന്നാട അണിയിക്കുകയും അച്ചന്റെ സേവനങ്ങൾക്കുള്ള അഭിനന്ദനങ്ങൾ രേഖപ്പെടുത്തിയുള്ള ഫലകം സമ്മാനിക്കുകയും ചെയ്തു. തുടർന്നു ജന്മദിന കേക്ക് അച്ചൻ മുറിച്ചു. നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ്, കോട്ടയം മുനിസിപ്പൽ ചെയർമാൻ അയ്യപ്പൻ പിള്ള, സഭാ ട്രസ്റ്റി പി. സി. ഏബ്രഹാം, വൈദിക സെമിനാരി പ്രൊഫസർ ഫാ. ഡോ. കെ. ജെ. ഗബ്രിയേൽ, പഴയ സെമിനാരി മനേജർ ഫാ. കെ.വി. ജോസഫ്, ദേവലോകം സൺഡേസ്ക്കൂൾ ഹെഡ്മാസ്റ്റർ റ്റി. എം. മാത്യു എന്നിവർ ആശംസകൾ നേർന്ന് പ്രസംഗിച്ചു. തേയോഫോറോസ് റമ്പാൻ കോറെപ്പിസ്കോപ്പാ സ്വാഗതവും അരമന അസ്സി. മാനേജർ ഫാ. കെ. ഗീവർഗീസ് കൃതജ്ഞതയും പറഞ്ഞു.

വിവിധ സ്ഥാപനങ്ങളുടെയും വ്യക്തികളുടെയും വകയായി ബ. അച്ചനെ പൊന്നാടകളും പൂമാല കളും ചാർത്തി ബോക്കേകളും മറ്റു സമ്മാനങ്ങളും നൽകുകയുണ്ടായി.



## വായനക്കാരുടെ കത്തുകൾ

# നടപടിക്രമം പുതുക്കണം

**ഫാ. ഉമ്മൻ കെ. ഏബ്രഹാം തിരുവല്ല.**

ദനഹാപെരുനാളിനുശേഷം 6-ാം ഞായറാഴ്ചയിലെ വേദവായനകൾ സഭയിൽ നിലവിലിരിക്കുന്ന വേദവായന പുസ്തകത്തിൽ ഇല്ലാതെയിരിക്കുന്നതിനെ സംബന്ധിച്ച് മലങ്കര സഭ മാസിക, മലങ്കരദീപം തുടങ്ങിയ പ്രസിദ്ധീകരണങ്ങളിൽ പല അഭിപ്രായങ്ങൾ വന്നതിനാലാണ് ഇതെഴുതുന്നത്.

1912-ൽ തുർക്കിയിൽ മർദ്ദീനിലുള്ള സഫാറാൻ ദയറാ പ്രസ്സിൽ നിന്നും റമ്പാൻ അപ്രേം കശ്ശീശ്ശാ (പ: അപ്രേം പ്രഥമൻ പാത്രിയർക്കീസ് ബാവാ) പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ആരാധനാ ക്രമത്തിലെ വേദവായനകുറിപ്പിൽ മേല്പറഞ്ഞ ദിവസത്തെ വേദവായന ഉണ്ട്. അത് ഇപ്രകാരമാകുന്നു.

പ്രഭാതം-മത്തായി 11:1-15, വി: കുർബ്ബാന -1 പത്രോസ് 3: 7-15, 2 കൊരിന്ത്യർ 8: 9-24, മർക്കോസ് 6: 1-6.

സിറിയൻ ഓർത്തഡോക്സ് ക്രമങ്ങൾ ഉപയോഗിക്കുന്ന നമുക്ക് അത് സ്വീകാര്യമായിരിക്കുമല്ലോ.

സഭയിലെ നടപടിക്രമങ്ങളുടെ ഒരു സമാഹാരമായി ഭാഗ്യസ്മരണർഹനായ കൊച്ചി ഇടവകയുടെ കാലം ചെയ്ത മാർ യൂഹാനോൻ സേവേറിയോസ് മെത്രാപ്പോലീത്തായാൽ വിരചിതമായിട്ടുള്ള 'ശുശ്രൂഷാ സംവിധാനം' എന്ന പുസ്തകം സഭയ്ക്ക് ലഭിച്ചിട്ടുള്ള ഒരു വലിയ നിധി തന്നെയാണ്. അതു പോലെ തന്നെ ബ: കോനാട്ട് മാത്തൻ കോറെപ്പിസ്ക്കോപ്പാ പാമ്പാക്കുട മാർ ജൂലിയസ് പ്രസ്സിൽ നിന്നും പ്രസിദ്ധപ്പെടുത്തിയ നടപടിക്രമം, 1877 മകരം 15-ന് കൊച്ചി കോട്ടപള്ളിയിൽ നിന്നും പ: പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവാ പുറപ്പെടുവിച്ച ദീർഘമായ ഒരു കല്പന ഒരു നടപടിക്രമമായി കാണാം. 1917-ൽ മൂവാറ്റുപുഴ സി.എം. സിറിയൻ പ്രസ്സിൽ നിന്നും മുളന്തുരുത്തി ചീരാമ്യാലിൽ ശ്രീ. ചാക്കോ പ്രസിദ്ധപ്പെടുത്തിയ നടപടിപുസ്തകം എന്നിവയും സഭയ്ക്കു പ്രയോജനപ്പെട്ടിട്ടുണ്ട്.

സാധാരണയായി പ്രധാനപ്പെട്ട അവസരങ്ങൾ അതിന്റെ പടിവാതിലിൽ വരുമ്പോൾ മാത്രമാണ് പലതും അന്വേഷിക്കുന്നതും, അഭിപ്രായങ്ങൾ പ്രകടിപ്പിക്കാൻ ആരംഭിക്കുന്നതും. ഇത് നമ്മുടെയിടയിൽ സാധാരണ സംഭവിക്കാറുള്ളതാണ്. എന്നാൽ നടപടിക്രമങ്ങൾ നേരത്തെ തയ്യാറാക്കി വച്ചാൽ വരും തലമുറയ്ക്ക് പ്രയോജനകരമായി തീരുകയും ചെയ്യും. ഇത്തരം കാര്യങ്ങളെ സംബന്ധിച്ച് ആധികാരികമായി പറയുവാൻ പഴയ തലമുറയിലുള്ള പണ്ഡിതരായ പിതാക്കന്മാരുമായി ബന്ധപ്പെട്ടിട്ടുള്ളവരും, അവരിൽ നിന്നും കണ്ടും കേട്ടും പഠിച്ചിട്ടുള്ള വരുമായവർക്ക് കഴിയും. നേരെമറിച്ച് ഇതു സംബന്ധിച്ചുള്ള കാര്യങ്ങൾ അറിയാവുന്നവർ കാലാകാലങ്ങളിൽ പിൻ തലമുറയ്ക്ക് കൈമാറി കൊടുത്തില്ലെങ്കിൽ 'വാളെടുക്കന്നവനെല്ലാം വെളിച്ചപ്പാട്' എന്ന നില ഭാവിയിൽ ഉണ്ടാകും. ആ രീതി ഇപ്പോൾ തന്നെ ആരംഭിച്ചിട്ടുണ്ടോ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു.

2005-ൽ വചനിപ്പുപെരുനാൾ ദിവസം തന്നെ ദുഃഖവെള്ളിയാഴ്ചയും വരുന്നു അപ്പോൾ പെരുനാൾ മുറയനുസരിച്ച് പെസഹാ കഴിഞ്ഞുള്ള സന്ധ്യാനമസ്ക്കാരം മുതൽ തന്നെ ആരംഭിക്കേണ്ടിയിരിക്കുന്നു. വചനിപ്പു പെരുനാൾ കുർബ്ബാന കഴിഞ്ഞാൽ ദുഃഖവെള്ളിയാഴ്ച നമസ്ക്കാരങ്ങൾ എപ്രകാരം നടത്തണം? ഈ തലമുറയിൽ ഇപ്രകാരമുള്ള ദുഃഖവെള്ളിയാഴ്ച ശുശ്രൂഷകൾ നടത്തിയിട്ടുള്ള വൈദികർ ചുരുക്കമായിരിക്കും.

ഇക്കാര്യങ്ങൾ ബ: വൈദികരും അത്മായക്കാരും പ്രസിദ്ധീകരണങ്ങളിൽ കൂടി അറിയിക്കുന്നത് നന്നായിരിക്കും. മുൻകാല പിതാക്കന്മാരുടെ ഡയറിക്കുറിപ്പുകൾ കൈവശമുള്ളവർ ആ വിവരം അറിയിക്കണം. ഇതുപോലെയുള്ള വിഷയങ്ങളിൽ ഗവേഷണം നടത്തുവാൻ താല്പര്യം കാണിക്കുന്ന ബ: ജോസഫ് ചീരൻ അച്ചൻ, ശ്രീ. വറുഗീസ് ജോൺ തോട്ടപ്പുഴ എന്നിവരേപ്പോലെയുള്ളവർക്കും ഇക്കാര്യങ്ങളിൽ വിവരങ്ങൾ നൽകി സഹായിക്കുവാൻ കഴിയും. 2005 ജനുവരിയിൽ ഇതിനെകുറിച്ച് ആലോചിക്കുവാൻ ഇടയാകാതെ നേരത്തെ തന്നെ വേണ്ട നിർദ്ദേശങ്ങൾ ബന്ധപ്പെട്ടവരിൽ നിന്നും ഉണ്ടാകണം.

# 'മരിച്ചുപോയ' അയ്മേനികൾ

**ശാമുവൽ മാത്യു, കുടശനാട്**

നോമ്പിനു തൊട്ടുമുമ്പുള്ള രണ്ടു ഞായറാഴ്ചകളിൽ ആദ്യത്തേതു 'വാങ്ങിപ്പോയ വൈദികരുടെ ഞായറാഴ്ച'യും രണ്ടാമത്തേതു 'സകല മരിച്ചവരുടെയും ഞായറാഴ്ച'യും ആണ്.

ആദ്യത്തേതിനു 'വാങ്ങിപ്പോയ വൈദികരുടെ ഞായറാഴ്ച' എന്നാകുമ്പോൾ രണ്ടാമത്തേതു 'വാങ്ങിപ്പോയ അവൈദികരുടെ/ അയ്മേനികളുടെ ഞായറാഴ്ച' എന്നു തന്നെ പറയുന്നതല്ലേ കൂടുതൽ ഭംഗി? അതോ അയ്മേനികൾക്കു 'വാങ്ങിപ്പോയവർ' എന്നു പറയാതെ 'മരിച്ചുപോയ' എന്നു പറയണമെന്നുണ്ടോ? അങ്ങനെയല്ലെങ്കിൽത്തന്നെ, രണ്ടാം ഞായറാഴ്ച ' സകലമരിച്ചവരുടെയും' ആകുമ്പോൾ 'വാങ്ങിപ്പോയ' വൈദികരും (ആദ്യം മുതൽ ഇന്നയോളം ഉള്ള സകല മനുഷ്യരും) ഉൾപ്പെടുകയില്ലേ? അങ്ങനെയാകുമ്പോൾ ആദ്യ ഞായറാഴ്ചയുടെ പ്രസക്തി തന്നെ നഷ്ടപ്പെടുന്നു! 'വാങ്ങിപ്പോയ സകല വിശ്വാസികളുടെയും ഞായറാഴ്ച' എന്ന ഒന്നു മാത്രം മതിയാവുമെന്നാണ് എന്റെ എളിയ അഭിപ്രായം.

അഥവാ എല്ലാവരെയും ഒന്നു പോലെ കാണണമെന്നില്ലെങ്കിൽ, 'കാലം ചെയ്ത മഹാപുരോഹിതർ 'വാങ്ങിപ്പോയ' വൈദികർ, 'മരിച്ചുപോയ' അയ്മേനികൾ എന്നു മൂന്നു ഞായറാഴ്ചയും ആകാവുന്നതാണ്

# കഷ്ടത ഒരു കൃപാവരം

മാത്യൂസ് പി.കെ. ഏവൂർ തെക്ക്

വേദപുസ്തകത്തിലെ മുഖ്യമായ കൃപാവരങ്ങളിൽ ഒന്നാണ് കഷ്ടം അനുഭവിപ്പാനുള്ള വരം. ക്രിസ്തുവിൽ വിശ്വസിപ്പാൻ മാത്രമല്ല അവനുവേണ്ടി കഷ്ടം അനുഭവിപ്പാനും കൂടെ നിങ്ങൾക്കുവരം നൽകിയിരിക്കുന്നു (ഫിലി 1: 29) ഹബക്കൂക്ക് പ്രവചനത്തിൽ കഷ്ടതയുടെ നടുവിൽ ക്ഷമയും വിശ്വാസവും കാത്തുകൊള്ളുവാൻ ആഹ്വാനം ചെയ്യുന്നു. ധീരമായി കഷ്ടതയെ നേരിടുന്ന ഒരു പഴയനിയമ നായകനാണ് ഇയ്യോബ് കഷ്ടതയുടെ രഹസ്യം' ആണ് ഇതിലെ പ്രതിപാദ്യം.

പുതിയനിയമത്തിൽ പേരു പറഞ്ഞിട്ടുള്ള ഏഴു പ്രധാന കിരീടങ്ങളിൽ ഒന്നാണ് മുൾക്കിരീടം (മത്തായി 27:29) ഗിരി പ്രഭാഷണത്തിൽ പറഞ്ഞിരിക്കുന്ന ഭാഗ്യവാൻമാരിൽ ഒന്നാണ് ദുഃഖിക്കുന്നവർ (മത്തായി 5:3–10) നാം ക്രിസ്തുവിനോടൊപ്പം കഷ്ടം സഹിക്കുന്നത്; നാം അവനോടു കൂടെ തേജസ്ക്കരിക്കപ്പെടേണ്ടതിനു വേണ്ടിയാണ്. (റോമ 8:17) പരീക്ഷ സഹിക്കുന്ന മനുഷ്യൻ ഭാഗ്യവാൻ എന്ന് യാക്കോബ് ശ്ലീഹാ പറയുന്നു. അവൻ കൊള്ളാകുന്നവനായി തെളിഞ്ഞ ശേഷം കർത്താവു തന്നെ സ്നേഹിക്കുന്നവർക്ക് വാഗ്ദത്തം ചെയ്ത ജീവകിരീടം പ്രാപിക്കും (യാക്കോബ് 1: 12).

കഷ്ടാനുഭവ ആഴ്ചയിലെ നമസ്കാരത്തിൽ നിന്റെ കഷ്ടാനുഭവത്തിങ്കൽ കഷ്ടമനുഭവിച്ച് ആവലാതിപ്പെടുന്ന നിന്റെ സഭയെ നീ രക്ഷിക്കണമേ എന്ന് കാണാം. ആത്മാർത്ഥമായി നമുക്ക് കഷ്ടം അനുഭവിപ്പാൻ തയ്യാറാണോ എന്ന് ആത്മ പരിശോധന നടത്തണം.

കഷ്ടതയുടെ നടുവിലൂടെ കടന്നു പോയവരാണ് ദാനിയേൽ, ശദ്രക്, മേശക്ക്, അബേദ്നഗോ, ഞങ്ങൾ സേവിക്കുന്ന ദൈവത്തിനു ഞങ്ങളെ വിടുവിപ്പാൻ കഴിയുമെങ്കിൽ അവൻ ഞങ്ങളെ എരിയുന്ന തീച്ചൂളയിൽ നിന്നും രാജാവിന്റെ കയ്യിൽ നിന്നും വിടുവിക്കും. അല്ലെങ്കിലും ഞങ്ങൾ രാജാവിന്റെ ദേവൻമാരെ സേവിക്കയില്ല. കഷ്ടതയുടെ നടുവിൽ നമുക്കും ഇതു പറയാൻ സാധിക്കണം. ദൈവം നമ്മുടെ സങ്കേതവും ബലവും ആകുന്നു. കഷ്ടങ്ങളിൽ അവൻ ഏറ്റവും അടുത്ത തുണയായിരിക്കുന്നു. (സങ്കീ 46: 1) നിങ്ങളിൽ കഷ്ടമനുഭവിക്കുന്നവൻ പ്രാർത്ഥിക്കട്ടെ (യക്കോബ് 5:13) കഷ്ടതയുടെ നടുവിൽ പ്രാർത്ഥിച്ച അനേകം പരിശുദ്ധ പിതാക്കൻമാർ നമുക്കുണ്ട്. അവരുടെ പ്രാർത്ഥന നമുക്ക് മാതൃകയാക്കേണ്ടതാണ്.

അർദ്ധരാത്രിയ്ക്ക് പൗലോസും ശീലാസും പ്രാർത്ഥിച്ചു ദൈവത്തെ പാടി സ്തുതിച്ചു. കഷ്ടതയുടെ നടുവിലും പാടാനും, പ്രാർത്ഥിക്കാനും നമുക്ക് സാധിക്കണം. ക്രിസ്തുവിന്റെ സ്നേഹത്തിൽ നിന്നു നമ്മെ വേർപിരിക്കുന്നതാർ? കഷ്ടതയോ സങ്കടമോ ഉപദ്രവമോ പട്ടിണിയോ നഗ്നതയോ? ആപത്തോ വാളോ? (റോമ 8:35) കഷ്ടതയിൽ സഹിഷ്ണത കാണിപ്പിൻ (റോമ 12:13) വി. പൗലോസിനുണ്ടായ കഷ്ടത വളരെയധികമാണ്. വി. പൗലോസ് പറയുന്നു ഞാൻ ക്രിസ്തുവിനുവേണ്ടി ബലഹീനത, കയ്യേറ്റം, ബുദ്ധിമുട്ട്, ഉപദ്രവം, ഞെരുക്കം എന്നിവ സഹിപ്പാൻ ഇഷ്ടപ്പെടുന്നു. ബലഹീനനായിരിക്കുമ്പോൾ തന്നേ ഞാൻ ശക്തനാകുന്നു (2 കോരി 12:10).

അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരുമായുള്ളോരെ നിങ്ങൾ എന്റെയടുക്കൽ വരുവീൻ. ഞാൻ നിങ്ങളെ ആശ്വസിപ്പിക്കാം, എന്നരുളിചെയ്ത കർത്താവ് ഇന്നും ജീവിക്കുന്നു. അവൻ നിങ്ങൾക്കായി കരുതുന്നതാകയാൽ നിങ്ങളുടെ സകല ചിന്താകുലവും അവന്റെ മേൽ ഇട്ടുകൊൾവിൻ (1 പത്രോ.5;7) ക്രിസ്തു പറയുന്നു ലോകത്തിൽ നിങ്ങൾക്ക് കഷ്ടം ഉണ്ട്. ഞാൻ ലോകത്തെ ജയിച്ചിരിക്കുന്നു.

വി. കന്യക മറിയം കഷ്ടതയിലൂടെ ജീവിതം നയിച്ചവളാണ്. കഷ്ടതയിൽ നാം തളർന്നുപോകരുത് പ്രത്യാശ ഉള്ളവരായി ജീവിതം നയിക്കേണ്ടതാണ് 1 പത്രോസ് 4:1 പറയുന്നു. ക്രിസ്തു ജഡത്തിൽ കഷ്ടമനുഭവിച്ചതു കൊണ്ട് നിങ്ങളും ആ ഭാവം തന്നെ ആയുധമായി ധരിപ്പിൻ. അതേ ആ ഭാവം നമുക്ക് പിൻതുടരാം.



ഒരു വിശ്വാസി
നവി മുംബൈ

# കറുത്ത ലോകത്തിലെ പ്രകാശ ചിന്തകൾ

ഡോ. ഫാ. ഒ. തോമസ്

മൂന്നാം ഭാഗം

***ദക്ഷിണാഫ്രിക്കയിലെ പ്രിട്ടോറിയായ്ക്കടുത്തുള്ള ഹാമൻ സ്കൂളിൽ 2000 ജനുവരി 21 മുതൽ 28 വരെ നടന്ന പത്താമത് നാഷണൽ അസ്സോസിയേഷൻ ഫോർ മിഷൻ സ്റ്റഡീസ് സമ്മേളനത്തിൽ മലങ്കര ഓർത്തഡോക്സ് സഭയെ പ്രതിനിധീകരിച്ച് സംബന്ധിച്ച വൈദിക സെമിനാരി പ്രൊഫ. ഡോ. ഫാ. ഓ. തോമസിന്റെ റിപ്പോർട്ട് തുടരുന്നു.***

## പരിമിതികൾ

(6) ക്രൂശിന്റെ സ്വകാര്യകതയ്ക്ക് സ്ഥാനമില്ലാത്തതിനാലാകാം വ്യക്തിപരമായ ജീവിതത്തിലെ മൂല്യങ്ങൾക്കോ, അച്ചടക്കത്തിനോ, വിശുദ്ധ ജീവിതത്തിനോ ഒന്നും പ്രാധാന്യമുള്ളതായി യാതൊരു പരമാർശനവും ഉണ്ടായില്ല.

(7) 222 പേരിൽ നാലു പേരൊഴികെ എല്ലാവരും കാത്തലിക് പ്രൊട്ടസ്റ്റന്റ് സഭകളിൽ നിന്നുള്ളവരായിരുന്നു. ആശയപരമായി യാതൊരു സംഘട്ടനവും ചർച്ചകളിൽ ഉണ്ടായില്ല. ഒരു പക്ഷേ സഭാ വിജ്ഞാനീയത്തിൽ ഈ ഐക്യം നിലനിർത്താനാവുമോ എന്ന് തോന്നുന്നില്ല. മിഷനെക്കുറിച്ച് കത്തോലിക്കാ പ്രോട്ടസ്റ്റന്റ് ചിന്തകളിൽ പൊതുവായ ഒരു സാധർമ്മ്യം കാണുന്നുണ്ട്. ഇവയിൽനിന്ന് വ്യത്യസ്തമായി എന്തെങ്കിലും നല്കാനുള്ളത് ഓർത്തഡോക്സ് ദൈവശാസ്ത്രത്തിലാണല്ലോ. സഭയുടെ ദൗത്യം ആരാധനയിലും, കൂദാശകളുടെ ആഘോഷത്തിലും വിശ്വാസികളുടെ കൂട്ടായ ജീവിതത്തിലും (Community life) പ്രകടമാകുന്നുവെന്നും, അതൊഴിച്ചുനിർത്തിയാൽ സഭയുടെ മിഷൻ സാമൂഹിക-സാമ്പത്തിക-രാഷ്ട്രീയ പരിപാടികളായി അധഃപതിക്കും എന്ന് പരിമിതമായ അറിവിൽ നിന്ന് ഈ ലേഖകനും ചൂണ്ടിക്കാട്ടി. ഒരു ഓർത്തഡോക്സ് കാഴ്ചപ്പാടുകൂടി കേൾക്കാൻ ഇടയാകാഞ്ഞത് കുറവായിപ്പോയി എന്ന് ഈ ലേഖകൻ പ്രസ്താവിച്ചത് ചിലരെങ്കിലും ശ്ലാഘിക്കുകയുണ്ടായി. മിസ്സിയോളജി ഗൗരവമായി പഠിക്കുവാനും പരിചിന്തനം നടത്തുവാനും പ്രത്യേകം പ്രോത്സാഹനം ദൈവശാസ്ത്രത്തിൽ ഉപരി പഠനം നടത്തുന്നവർക്ക് നാം നൽകേണ്ടിയിരിക്കുന്നു.

ഓർബിസിന്റേയും, സൗത്ത് ആഫ്രിക്കൻ മിസ്സിയോളജിക്കൽ സൊസൈറ്റിയുടെയുമൊക്കെയായി നൂറുകണക്കിന് പുസ്തകങ്ങൾ അവിടെ വിൽപ്പനയുണ്ടായിരുന്നു. കൂട്ടത്തിലായതിനാൽ ആദ്യം ശ്രദ്ധിക്കപ്പെട്ടില്ലെങ്കിലും ഓർത്തഡോക്സ് കാഴ്ചപ്പാടിൽ എഴുതിയ പുസ്തകമാണെന്നുപലരോടും പറഞ്ഞപ്പോൾ ഒസ്താത്തിയോസ് തിരുമേനിയുടെ "Sharing God and sharing world) എന്ന പുസ്തകത്തിന്റെ കൊണ്ടുപോയ എല്ലാ കോപ്പികളും വാങ്ങിക്കാൻ ആളുണ്ടായി. പാശ്ചാത്യർക്ക് ഓർത്തഡോക്സിയുടെ കാഴ്ചപ്പാടിലുള്ള മിസ്സിയോളജിയെപ്പറ്റിയൊക്കെ അറിയാൻ വളരെ താല്പര്യമുണ്ട്. പക്ഷേ, അവർക്കു വായിക്കുവാൻ നമ്മൾ പുസ്തകങ്ങളെഴുതുന്നില്ല. ഈ വിധത്തിലൊക്കെ അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനി നല്കികൊണ്ടിരിക്കുന്ന സംഭാവനകളെ എത്ര ശ്ലാഘിച്ചാലും മതിയാവുകയില്ല (ഒരു പക്ഷേ, അദ്ദേഹത്തിന്റെ പുസ്തകം ORBIS പുനഃപ്രസിദ്ധീകരിക്കുമായിരിക്കും) വൈദിക സെമിനാരിയിൽ പഠിപ്പിക്കുവാൻ കഴിവുള്ള കുറെ പ്രഗത്ഭമതികൾ നമുക്കുണ്ടായെങ്കിലും ബുദ്ധിജീവികളോടു സംവാദം നടത്തത്തക്ക വിധത്തിൽ ഇംഗ്ലീഷ് ഭാഷയിൽ പുസ്തകങ്ങൾ രചിക്കാൻ കഴിവുള്ള കുറെപ്പേരെ ഇനിയും നാം വാർത്തെടുക്കേണ്ടിയിരിക്കുന്നു.

## ഗ്രൂപ്പു പഠനങ്ങൾ

ഇപ്പോൾ തന്നെ ഈ ലേഖനം നീണ്ടുപോയി എന്നു തോന്നുന്നു. അതിനാൽ മറ്റുകാര്യങ്ങളെക്കുറിച്ച് ചുരുക്കമായി മാത്രം പരാമർശിക്കാം. വേദപുസ്തക പഠനം, പുറം ലോകത്തേയ്ക്കുള്ള യാത്ര ഇവയ്ക്കായി പ്രത്യേക ഗ്രൂപ്പുകളും മിഷന്റെ വിവിധ ഭാഗങ്ങളായ കമ്മ്യൂണിക്കേഷൻ, ഹീലിംഗ്, സഭയും രാഷ്ട്രീയവും തുടങ്ങി കുറെ വിഷയങ്ങളെ അടിസ്ഥാനമാക്കി മറ്റൊരു ഗ്രൂപ്പു രൂപീകരിച്ചിരുന്നു. ഈ രണ്ടു ഗ്രൂപ്പുകളിലായി നടന്ന പഠനങ്ങൾ അംഗങ്ങൾ തമ്മിൽ അടുത്തറിയുവാനും അവസരം നൽകി. മിക്കവരും സെമിനാരി, യൂണിവേഴ്സിറ്റി തലങ്ങളിൽ പഠിപ്പിക്കുന്നവരാകയാൽ പൊതുവേ അച്ചടക്കവും പരസ്പരസഹകരണവും വളരെ കൂടുതലായിരുന്നു. 8 ദിവസങ്ങൾ കൊണ്ട് ആഴമേറിയ ഒരു സ്നേഹബന്ധം പലരുമായും സൃഷ്ടിക്കുവാനും സാധിച്ചു.

## ദക്ഷിണാഫ്രിക്ക -നാളെ

ദക്ഷിണാഫ്രിക്കയെക്കുറിച്ച് ഒരു വാക്കു പറയാതിരുന്നാൽ അതു നീതിയാവുകയില്ല. ഒരു പക്ഷേ ജീവിച്ചിരിപ്പുള്ള രാഷ്ട്രീയ നേതാക്കളിൽ ഏറ്റം ആദരിക്കപ്പെടുന്ന വ്യക്തി നെൽസൺ മണ്ടേലയായിരിക്കുമല്ലോ. അദ്ദേഹത്തിന്റെ നേതൃത്വം വിഭജനസമയത്ത് ഹിന്ദു-മുസ്ലീം എന്ന പോലെ കറുത്തവരും വെളുത്തവരും തമ്മിൽ ഉണ്ടാകാമായിരുന്ന രക്തചൊരിച്ചിൽ ഒഴിവാക്കി. ബിഷപ്പ് ഡെസ്മണ്ട് ടുറ്റുവിന്റെ നേതൃത്വവും മണ്ടേലയെ ഇതിനു സഹായിച്ചു. അധികാരകൈമാറ്റം സുഗമമായി തന്നെ നടന്നു. പാർലമെന്ററി ഡമോക്രസി വേരുപിടിയ്ക്കുന്നതിന്റെ അടയാളമായി രണ്ടാം വട്ടവും പൊതുതെരഞ്ഞെടുപ്പു നടന്നു. എല്ലാവർക്കും മാതൃകയായി മണ്ടേല താബോമുംബേക്കിയെ അധികാരം ഏല്പിച്ചു പിൻനിരയിലേക്ക് മാറുകയും ചെയ്തു. വലിയ ഒരു

രാജ്യമായ ദക്ഷിണാഫ്രിക്കയിലെ ജോഹനാസ്ബർഗ്ഗ്, പ്രിട്ടോറിയം എന്നീ രണ്ടു പട്ടണങ്ങളേ സന്ദർശിയ്ക്കുവാൻ എനിക്കു കഴിഞ്ഞിട്ടുള്ളൂ. അക്ഷരാർത്ഥത്തിൽ കറുത്തവരും വെളുത്തവരും തമ്മിൽ വാസസ്ഥലങ്ങൾക്ക് വേലിക്കെട്ടുകൾ ഉണ്ടായിരുന്നു. അതെല്ലാം മാറി, വെളുത്തവരുടെ ഇടയിലേക്കു കറുത്തവർ പ്രവേശിച്ചു. തിരിച്ചുണ്ടായില്ല. വെള്ളക്കാർ പട്ടണം വിട്ടു കുറച്ചു കൂടി ഉള്ളിലേക്കു നീങ്ങി തുടങ്ങി. മുറിവുകരിഞ്ഞെങ്കിലും പാടുകൾ ഉണങ്ങിയിട്ടില്ല. പരസ്പരം സംശയത്തോടെയും ഭയത്തോടെയും വീക്ഷിക്കുന്നു. അപാർത്തീഡിനെതിരായ പോരാട്ടത്തിൽ വെള്ളക്കാരുടെ സഭകൾ മിക്കവാറും മൗനം പാലിച്ചു. നിരപ്പിന്റെ ശുശ്രൂഷ വലിയ അളവിൽ നിർവ്വഹിക്കുവാൻ ഇവിടെ സഭകൾക്കു സാധിച്ചു.

ഭൂപരിഷ്ക്കരണം കാര്യമായി നടപ്പായിട്ടില്ല. 400 ലക്ഷത്തിൽ 40 ലക്ഷം വെള്ളക്കാർ. അവരിൽ ഒരു ലക്ഷത്തോളം വരുന്നവരിൽ സമ്പത്തിന്റെ 80% ഇപ്പോഴും നില്ക്കുന്നു. കിട്ടിയ സ്വാതന്ത്ര്യം ഉപയോഗിച്ച് പട്ടണങ്ങളുടെ പ്രാന്തങ്ങളിൽ കറുത്തവർ പ്രവേശിച്ച് നിരനിരയായി തകിടുകൾ കൊണ്ട് ഭവനങ്ങൾ നിർമ്മിച്ചിട്ടുണ്ട്. നമ്മുടെ നാട്ടിലെപ്പോലെ അവർക്ക് ഗവൺമെന്റ് പട്ടയം നല്കുമായിരിക്കും. ദക്ഷിണാഫ്രിക്കയിൽ ഭൂമിക്ക് യാതൊരു പഞ്ഞവുമില്ല. ഇന്ത്യയുടെ 1/6 വലിപ്പം കാണും 4 കോടിയേ ജനങ്ങൾ ഉള്ളു- കേരളത്തേക്കാൾ 80 ലക്ഷം കൂടുതൽ. പ്രിട്ടേറിയായിൽ നിന്ന് 200 കീ. മീറ്റർ അകലെ ഗ്രോബർസേയിൽ വി. കുർബ്ബാന ചൊല്ലുവാൻ പോയി. രാവിലെ 7 മണിയായിക്കാണും. 50 കി. മീറ്ററിനുള്ളിൽ ഒരു മനുഷ്യനെപോലും കണ്ടില്ല. എതിർ ദിശയിൽ വന്ന കാറുകളും വിരലിൽ എണ്ണാം. എങ്കിലും യൂറോപ്പിലെയും അമേരിക്കയിലെയും പോലെ റോഡുകൾ വിശാലമായി ഒരറ്റം മുതൽ മറ്റെ അറ്റം വരെ വെട്ടിയിരിക്കുന്നു. പട്ടണങ്ങൾ കണ്ടാൽ ആഫ്രിക്കയുടെ ഭാഗമാണെന്നു പറയുകയില്ല. യൂറോപ്പിന്റേയോ അമേരിക്കയുടെയോ ഭാഗമായി തോന്നാം. എത്ര നാൾ ഇങ്ങനെ നിലനില്കും? വലിയ ചോദ്യം തന്നെ. പട്ടണത്തിലേക്കു ചേക്കേറിയ കറുത്തവർക്ക് കാര്യമായി ജോലിയൊന്നുമില്ല. 50% തൊഴിലില്ലായ്മ പോരെങ്കിൽ പഴയതുപോലെ പണം മുടക്കി വ്യവസായങ്ങൾ വളർത്തുവാൻ വെള്ളക്കാർക്കു താല്പര്യവും ഇല്ല. തങ്ങൾക്ക് ഉള്ളതുകൊണ്ട് സ്വസ്ഥമായി കഴിഞ്ഞുകൂടിയാൽ മതി എന്ന മനോഭാവം അവരെ ബാധിച്ചിരിക്കുന്നു. പ്രധാന വരുമാന മാർഗ്ഗമായ സ്വർണ്ണത്തിന് ആഗോള കമ്പോളത്തിൽ വിലയിടിവാണല്ലോ. പട്ടണത്തിന്റെ മലിനമായ സുഖങ്ങൾ എല്ലാ വിധത്തിലും ആസ്വദിക്കാൻ യുവലോകം വെമ്പൽ കൊള്ളുന്നു. മദ്യവും മാംസവും അതിൽ ഉൾപ്പെടും. വേശ്യാവൃത്തി പട്ടണത്തിൽ വ്യാപകമാണ്. അതുപോലെ എയ്ഡ്സും. അദ്ധ്വാനിക്കാതെ ജീവിതം സുഖിക്കുവാൻ ആഗ്രഹിക്കുന്ന ചെറുപ്പക്കാർ കൂടുതലും കറുത്തവർ-പട്ടണങ്ങളിൽ മോഷണവും പിടിച്ചു പറിയും സ്ഥിരമാക്കിയിരിക്കുന്നു. ഒറ്റയ്ക്ക് പലയിടങ്ങളിലും ഇറങ്ങി നടക്കാനാവുന്നില്ല. പ്രത്യേകിച്ചും ജോഹനാസ് ബർഗ് ലോകത്തിൽ കുറ്റകൃത്യങ്ങൾ ഏറ്റവുമധികം നടക്കുന്ന പട്ടണമെന്ന് അറിയപ്പെടുന്നു. വെള്ളക്കാർ കെട്ടിപ്പൊക്കിയ നഗരഭംഗി അധികമൊന്നും ഇപ്പോഴും നഷ്ടപ്പെട്ടിട്ടില്ല. കുറ്റകൃത്യങ്ങൾ വർദ്ധിച്ചതൊഴിച്ചാൽ രാഷ്ട്രീയ സ്വാതന്ത്ര്യം കൊണ്ടു മാത്രം എല്ലാമാവുകയില്ല എന്ന് ദക്ഷിണാഫ്രിക്ക ഒരിക്കൽകൂടി തെളിയിച്ചിരിക്കുന്നു. ധാർമ്മികവും ആത്മീയവുമായ ഒരു ഉയിർത്തെഴുന്നേൽപ്പും ആവശ്യമായിരിക്കുന്നു. യൂറോപ്പിലേതിനേക്കാൾ ഇവിടെ സഭകൾ സജീവമാണ്. സമൂഹത്തിന് ധാർമ്മികമായ വ്യതിയാനം വരുത്തുവാൻ സഭകൾക്ക് കൂടുതലായി സാധിച്ചേക്കാം. ചരിത്രപരമായ ആ കടമ സഭകൾ നിറവേറ്റിയാൽ ദക്ഷിണാഫ്രിക്കയുടെ ചിത്രം ശോഭനമാകും. മറിച്ചായാൽ ഭാവി ഇരുണ്ടുപോകുവാനുള്ള വിത്തുകൾ ഇപ്പോഴേ അവിടെയുമിവിടെയുമൊക്കെ പാകപ്പെട്ടിരിക്കുന്നു.

സമാപന സമ്മേളനത്തിൽ സന്ദേശം നല്കിയത് പ്രസിദ്ധ വിമോചന ദൈവശാസ്ത്രജ്ഞനായ ജോൺ പോബിയാണ്. ക്രിസ്തുവിലുള്ള സ്നേഹത്തിന്റെ സാദ്ധ്യതകളാണ് ഭാവിയുടെ പ്രത്യാശയെന്ന് അദ്ദേഹം ഉറപ്പിച്ചു പറഞ്ഞു.

എട്ടു ദിവസമേ ഒരുമിച്ചു കഴിഞ്ഞുള്ളു എങ്കിലും പലരോടും വിടപറയുമ്പോൾ ഉള്ളിൽ നേരിയ നൊമ്പരം അതു സ്നേഹത്തിൽ നിന്നാണെന്നു തിരിച്ചറിയുമ്പോൾ, ദൈവത്തിന്റെ പരിശുദ്ധാത്മാവ് ഭാഷയുടെയും, സംസ്കാരത്തിന്റെയും, സഭയുടെയും അതിർവരമ്പുകൾ കടന്ന് വീശുന്നതായി ആത്മാവിൽ മന്ത്രിക്കുന്നു. മുറിക്കപ്പെട്ട ലോകത്തെ ക്രൂശിതനായ ക്രിസ്തുവിൽ ഒരുമിപ്പിക്കുവാൻ സകലത്തേയും പുതുക്കുന്ന പരിശുദ്ധാത്മാവ് ശക്തിയായി എല്ലായിടവും വീശുവാൻ പ്രാർത്ഥിക്കാം.





# ബൈബിൾ പഠനം



ഫാ. ഒ.പി. വർഗീസ്, മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ, പുത്തൻ കുരിശ്, കൊച്ചി 682308

## പത്രോസ് എഴുതിയ രണ്ടാം ലേഖനം (1–2–3 അദ്ധ്യായങ്ങൾ)

### ചോദ്യം

1. കൃപയും സമാധാനവും എങ്ങനെ വർദ്ധിക്കുമെന്നാണ് പത്രോസ് ശ്ലീഹാ പറയുന്നത്?

2. യേശുക്രിസ്തുവിന്റെ നിത്യ രാജ്യത്തിലേക്കുള്ള പ്രവേശനം എങ്ങനെ പ്രാപിക്കാം?

3. 1–17,18 വാക്യങ്ങളിൽ അധിഷ്ഠിതമായി സഭ ആചരിക്കുന്ന മാറാനായ പെരുന്നാൾ ഏത്? എന്ന്?

4. പ്രവചനം എന്നാൽ എന്ത്?

5. ദുരുപദേഷ്ടാക്കന്മാർക്ക് എന്ത് സംഭവിയ്ക്കും?

6. പഴയ നിയമ കാലത്ത് ദൈവം നടത്തിയ മൂന്നു ന്യായവിധികൾ ഏവ?

7. മുമ്പ് ദൈവം ആകാശത്തെയും ഭൂമിയെയും ന്യായം വിധിച്ചത് എങ്ങനെ? ഇനി വീണ്ടും ന്യായം വിധിക്കുന്നതു എങ്ങനെ?

8. സമയം മനുഷ്യൻ അളക്കുന്നതും ദൈവം അളക്കുന്നതും തമ്മിൽ വ്യത്യാസമുണ്ട്– ഇതിന് തെളിവായ വേദവാക്യം എഴുതുക?

9. കർത്താവ് തന്റെ വാഗ്ദത്തം നിവർത്തിപ്പാൻ താമസിക്കുന്നത് എന്തു കൊണ്ട്?

10. നാം എന്തിനായിട്ടാണ് കാത്തിരിക്കുന്നത്?

## പത്രോസ് എഴുതിയ ഒന്നാം ലേഖനം (3,4,5 അദ്ധ്യായങ്ങൾ)

### ഉത്തരങ്ങൾ

1. സൗമ്യതയും സാവധാനതയുമുള്ള മനസ്സ് (3:4)
2. a പ്രാർത്ഥനയ്ക്ക് മുടക്കം വരാതിരിക്കുവാൻ
   b സ്ത്രീജനം ബലഹീന പാത്രമായതു കൊണ്ട് (3:7)
   c അവർ ജീവന്റെ കൃപയ്ക്ക് കൂട്ടവകാശികൾ ആയതിനാൽ
3. ഐക്യമത്യം, സഹതാപം, സഹോദരപ്രീതി, മനസ്സലിവ്, വിനയ ബുദ്ധി (3:8)
4. അവൻ സ്വർഗ്ഗത്തിലേക്ക് പോയി ദൈവത്തിന്റെ വലത്തു ഭാഗത്ത് ഇരിക്കുന്നു. ദൂതന്മാരും അധികാരങ്ങളും ശക്തികളും അവനു കീഴ്പ്പെട്ടുമിരിക്കുന്നു (3:22)
5. ...'ജീവനുള്ളവരെയും മരിച്ചവരെയും വിധിപ്പാൻ വരുന്ന ഏക കർത്താവിലും ഞങ്ങൾ വിശ്വസിക്കുന്നു.'
6. (1) പ്രാർത്ഥനയിൽ മുഴുകുക (2) പരസ്പരം ഉറ്റു സ്നേഹിക്കുക (3) അന്യോന്യം സൽക്കരിക്കുക (4) അന്യോന്യം ശുശ്രൂഷ ചെയ്യുക.
7. നന്മ ചെയ്തു കൊണ്ട് തങ്ങളുടെ പ്രാണനെ വിശ്വസ്തനായ സ്രഷ്ടാവിങ്കൽ ഭരമേല്പിക്കട്ടെ (4:19)
8. "മുടികൾ മുടഞ്ഞൊട്ടിത്തകിടും, ബലിപീഠത്തിലിരിപ്പുണ്ട്; നിർമ്മലരായി പരികർമ്മിക്കും, ആചാര്യർക്കവ ചൂടിടും"
9. ദൈവത്തിന്റെ ബലമുള്ള കൈക്കീഴിൽ താണിരിക്കണം (3:6)
10. ശിലാസ്, മർക്കോസ്

## ഫെബ്രുവരി മാസത്തിലെ ഉത്തരങ്ങൾ എല്ലാം ശരിയാക്കിയവർ

1. Mrs. Yasmine George, Panthaplackal, Aluva -1
2. Miss. Sherin Thomas, Tharayil, Niranam.
3. Mrs. Annamma Mathai, 13/70. Netaji Rd, Aluva -1
4. Mrs. Mariamma Varghese, Kottayil, Aluva.
5. Mrs. Moly Mathew, Naranganam
6. Mrs. Elizabeth Thamli, Koothoor, Cochin -36
7. Mrs. M. Thomas Kalarickal, Naranganam West.

# വിശുദ്ധ കുർബ്ബാനയുടെ ധ്യാന ചിന്തകൾ

ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ



വിശുദ്ധ കുർബാനയ്ക്ക് മലയാളത്തിൽ ആദ്യമായി സമഗ്രമായ പഠനം അവതരിപ്പിച്ചത് മാത്യൂസ് മാർ ബർന്നാബാസ് മെത്രാപ്പോലീത്തയാണ്. ഫാ. കെ.കെ. മാത്യൂസ് ആയിരുന്ന കാലത്താണ് 'വിശുദ്ധ കുർബ്ബാനയുടെ ധ്യാനപാഠനം' (1966) പ്രസിദ്ധീകരിച്ചത് പിന്നീട് അതിന്റെ വിവിധ പതിപ്പുകൾ ഉണ്ടായി. ഇപ്പോൾ ഇംഗ്ലീഷിലും വി. കുർബാനയുടെ ധ്യാനപഠനമായി (A devotional Study of the Holy Qurbana). മലയാളത്തിന്റെ പരിഷ്ക്കരിച്ച പതിപ്പാണിത്.

വി. കുർബാനയുടെ ധ്യാനപഠനം വായിച്ചു തീർക്കുവാനുള്ളതല്ല. അവസരം ലഭിക്കുമ്പോഴെല്ലാം വായിച്ച് ധ്യാനിക്കുന്നതിനും പഠിക്കുന്നതിനുമുള്ളതാണ്- മാത്യൂസ് മാർ ബർന്നാബാസ് മെത്രാപ്പോലിത്താ പറഞ്ഞു.

ക്രിസ്തീയ ജീവിതത്തിന്റെ അടിസ്ഥാനവും കൂദാശകളുടെ കൂദാശയുമായ വിശുദ്ധ കുർബാനയെകുറിച്ച് മാത്യൂസ് മാർ ബർന്നാബാസ് മെത്രാപ്പോലിത്താ വിശദീകരിക്കുന്നു.

*⇨ വിശുദ്ധ കുർബാനയോടുള്ള സമീപനം എങ്ങനെയായിരിക്കണം.?*

നമ്മുടെ വിശുദ്ധ കുർബാന സ്വർഗ്ഗീയമായ ആരാധനയാണ് സ്വർഗ്ഗീയമായ പ്രായോഗിക ജീവിതം നമുക്ക് ഉണ്ടോ? എന്നാൽ ആത്മീയ രൂപാന്തരത്തിന്റെയും സമർപ്പണത്തിന്റെയും അനുഭവം വിശ്വാസികളിലുണ്ടാകണം. ദൈവത്തോടുള്ള ആഴമായ ബന്ധം ഉണ്ടാകണം. വിശുദ്ധ കുർബാന സ്തോത്രശുശ്രൂഷയാണ് (Holy Eucharist) ക്രിസ്തീയ ജീവിതവും ഒരു സ്തോത്ര ജീവിതമായിരിക്കണം (സങ്കീ 116:12) ഒരു കുർബാന ആയിത്തിരണം വി. കുർബാനയിൽ സംബന്ധിക്കുമ്പോഴെല്ലാം നല്ല ഒരുക്കവും ധ്യാനവും ഭയഭക്തിയും ഉണ്ടാകണം. വി. കുർബാനയിൽ സംബന്ധിക്കുമ്പോഴെല്ലാം നിവർത്തിയുള്ളിടത്തോളം വി. കുർബാന അനുഭവിക്കണം വി. കുർബാനയിൽ കൂടി വിശ്വാസികൾ ഭക്തി ജീവിതത്തിൽ വളരണം.

*⇨ വിശുദ്ധ കുർബാന അനുഭവിക്കുന്നതിനുള്ള ഉചിതമായ സമയം എപ്പോഴാണ്?*

വിശുദ്ധ കുർബാനകൊടുക്കുന്നത് തിരുശരീരരക്തങ്ങൾ ആഘോഷമായി പടിഞ്ഞാറോട്ട് വരുമ്പോൾ മാത്രമായിരിക്കണം വി. കുർബാന അനുഭവിക്കുന്നതിന് പിതാക്കന്മാർ നിശ്ചയിച്ച ഈ സമയം മാറ്റം കൂടാതെ നിലനിർത്തണം. തിരുശരീരരക്തങ്ങൾ പടിഞ്ഞാറോട്ട് കൊണ്ടുവരുന്നത് വിശ്വാസികൾക്ക് കൊടുക്കുവാനാണ്. ചില പള്ളികളിൽ അതിനു മുമ്പായി കുർബാന കൊടുക്കുന്നുണ്ട്. അത് ഭംഗികേടാണ്. ഇതിന്ശേഷം വീണ്ടും കുർബാന ആഘോഷിച്ചു വരുമ്പോൾ എന്തിനു വേണ്ടി കൊണ്ടുവരുന്നു എന്ന ചോദ്യം ഉദിക്കുന്നു.

*⇨ വി. കുർബാന അർപ്പിക്കുന്നത് സഭമുഴുവനായിട്ടാണ്- വിശദീകരിക്കാമോ?*

പ്രധാന കർമ്മികന്റെ നേതൃത്വത്തിൽ സഭ ഒന്നാകെ കുർബാന അർപ്പിക്കുന്നു. അപ്പ വീഞ്ഞുകൾ വാഴ്ത്തുന്നതിന് മുമ്പായി 'എല്ലാവരുടെയും ബോധങ്ങളും വിചാരങ്ങളും ഹൃദയങ്ങളും പിതാവായ ദൈവത്തിന്റെ വലതു ഭാഗത്ത് മശിഹാ തമ്പുരാൻ ഇരിക്കുന്ന സ്ഥാനത്ത് ആയിരിക്കണം...' എന്ന് ചൊല്ലുന്നു. ഇത് ധ്യാനത്തിനുവേണ്ടി മാത്രമല്ല ക്രിസ്തുവിന്റെ പ്രവർത്തനങ്ങളിൽ പൂർണ്ണമായും പങ്കു ചേരുന്ന അനുഭവമായിരിക്കണം.

സ്വർഗ്ഗത്തിലേക്ക് നോക്കി അപ്പവീഞ്ഞുകൾ വാഴ്ത്തുമ്പോൾ സഭാശരീരത്തിലെ അവയവങ്ങളായ വിശ്വാസികളുടെ സമൂഹത്തേയും വാഴ്ത്തുന്നു. യേശു പ്രധാന കാർമ്മികനിലൂടെ സഭയെ മുഴുവനും വാഴ്ത്തുന്നു. യേശു ക്രിസ്തുപ്രധാന കർമ്മികനേയും വാഴ്ത്തുന്നു. അങ്ങനെ കുർബാനയിൽ സംബന്ധിക്കുന്നവർ വിശുദ്ധീകരണത്തിൽ കൂടി കർത്താവിന്റെതായിത്തീരുന്നു. ലോകത്തിന്റെ സർവ്വതോന്മുഖമായ പോഷണത്തിനു വേണ്ടി യേശു ക്രിസ്തു ഒരോ വ്യക്തിയേയും വാഴ്ത്തി ശുദ്ധീകരിക്കുന്നു.

*⇨ വി. കുർബാന ഹൃദ്യമാക്കുന്നത് എങ്ങനെ...?*

വിശുദ്ധ കുർബാനയിൽ സംബന്ധിക്കുന്ന ഒരോ വ്യക്തിയും ആരാധനയിൽ ഇഴുകിചേരണം. അപ്പോൾ ഹൃദ്യമാകും. ഒരോരുത്തരും ആത്മാർത്ഥമായി പ്രാർത്ഥിക്കണം. പ്രതിവാക്യങ്ങളും ഗീതങ്ങളും എല്ലാവരും ഒരുമിച്ച് ചൊല്ലണം. മനസ് പതറാതെ പ്രാർത്ഥിക്കുന്നതിനും ധ്യാനിക്കുന്നതിനും പുസ്തകത്തിൽ നോക്കി ചൊല്ലുന്നത് നല്ലതായിരിക്കും. ആരാധനയിൽ പങ്കെടുക്കുന്ന ഒരു വ്യക്തി പോലും മൗനമായിരിക്കരുത്. എല്ലാവരും പ്രതിവാക്യങ്ങൾ ചൊല്ലി ദൈവത്തെ മഹത്ത്വപ്പെടുത്തണം.

*⇨ ആരാധനയിൽ സുറിയാനിയുടെ സ്വാധീനം തടസ്സം സൃഷ്ടിക്കുന്നില്ലെ..?*

നമ്മുടെ ആരാധനയിൽ സുറിയാനിയുടെ ധാരാളിത്തം വളരെ ഉണ്ട്.

എന്നാൽ ഇപ്പോൾ മിക്കതും മലയാളം ആക്കിയിട്ടുണ്ട് ആരാധനയിലെ പല ഭാഗങ്ങളും ഞാൻ തന്നെ മലയാളത്തിലാക്കി.

വിശുദ്ധ കുർബാനയിൽ 'ബാറേക് കാദീശ്...' എങ്കിലും സുറിയാനിയിൽ വേണമെന്ന് വാശിപിടിക്കുന്നവരുണ്ട്. ചില സുറിയാനി വാക്കുകൾ അത്യാവശ്യമെങ്കിൽ നിലനിർത്തുന്നതിൽ കുഴപ്പമില്ല. കഴിവതും, ആരാധന മലയാളത്തിൽ ചൊല്ലണം. ഹൃദയത്തിന്റെ ഉള്ളിൽ നിന്നും വരുന്നത് മാതൃഭാഷയാണ്. എന്നാൽ മലയാളം പോലെ ഇംഗ്ലീഷ് ഭാഷയിൽ ജനിച്ചു വളർന്നവർക്ക് ഇംഗ്ലീഷിലും ആരാധന ആവശ്യമാണ്. അതുപോലെ മറ്റ് ഭാഷകളിലും.

➪ *ഉച്ചകഴിഞ്ഞുള്ള കുർബാന പല അവസരങ്ങളിലും നടത്തുന്നു. ഇത് പ്രോത്സാഹിപ്പിക്കണമോ?*

ഉച്ചകഴിഞ്ഞ് കുർബാന ചൊല്ലുന്ന പ്രവണത പൂർണ്ണമായും നിരുത്സാഹപ്പെടുത്തണം. അടുത്ത കാലത്താണിത് തുടങ്ങിയത്. ദീർഘമായ ധ്യാനത്തിനും ശേഷം ഉച്ചയ്ക്കോ ഉച്ചകഴിഞ്ഞോ ഉള്ള കുർബാന നാം ഉദ്ദേശിക്കുന്ന ആത്മീയ അനുഭവത്തിന് തടസ്സമാകും. മാത്രമല്ല, സാധാരണ രാവിലെ നടത്തുന്ന കുർബാനയോട് വിരക്തി ഉണ്ടാക്കുന്നതിനും ഇത് ഇടയാകും.

കുർബാനയ്ക്കുള്ള ഒരുക്കമായി പല ദിവസങ്ങൾ ധ്യാനിക്കുന്നതും അനുതാപ പ്രാർത്ഥനകൾ ചൊല്ലുന്നതും വളരെ ആവശ്യമാണ്. എന്നാൽ നമ്മുടെ കുർബാനയ്ക്കുള്ള ഒരുക്കം വളരെ ദീർഘിപ്പിച്ച് ഉച്ചവരെ ആക്കുന്നത് നല്ലതല്ല. കുർബാനയ്ക്ക് മുമ്പ് ദീർഘമായ ധ്യാനപ്രസംഗങ്ങൾ ആവശ്യവുമില്ല.

➪ *വി. കുർബാന മൂന്നിന്മേലും അഞ്ചിന്മേലും ആയി ചൊല്ലുന്ന രീതി വർദ്ധിച്ചു വരുന്നല്ലോ...?*

വി. കുർബ്ബാനയിൽ പ്രധാന കാർമ്മികരുടെ എണ്ണം വർദ്ധിപ്പിച്ചതു കൊണ്ട് ഒരു വിശേഷവും ഇല്ല. കുർബാനയിലെ പ്രതീകാത്മകമായ കാര്യങ്ങൾ ധ്യാനിക്കുന്നതിനും പ്രാർത്ഥിക്കുന്നതിനും, പ്രധാന കർമ്മികരുടെ എണ്ണം വർദ്ധിക്കുമ്പോൾ ഒരു പരിധിവരെ തടസ്സമാകുന്നു.

ഒരു പ്രധാന കാർമ്മികനും ഒരു ബലിയും അർപ്പിക്കുമ്പോൾ എത്ര മാത്രം വിശ്വാസികൾ കൂടുന്നുവോ അത്രമാത്രം അനുഗ്രഹങ്ങൾ വർദ്ധിക്കും. പ്രധാന കാർമ്മികരുടെയും ബലികളുടെയും എണ്ണം വർദ്ധിപ്പിക്കണമെന്നില്ല. ഒരു കുർബാനയ്ക്ക് അനന്തമായ അനുഗ്രഹങ്ങൾ ഉണ്ട്.

➪ *വി. കുർബാനയിൽ പ്രസംഗം എപ്പോഴാണ് നടത്തേണ്ടത്?*

ഏവൻഗേലിയോൻ കഴിഞ്ഞാലുടനെ പ്രസംഗിക്കണം വി. കുർബാനയുടെ പ്രധാന ഭാഗത്തേക്കുള്ള ഒരുക്കമായി പ്രസംഗത്തെ ഉപയോഗിക്കണം. ആരാധനയിൽ നടത്തുന്ന ഉത്ബോധനങ്ങളിൽ ധ്യാനിച്ച് കുർബാനയിൽ പങ്കുചേരുമ്പോൾ വളരെ ആത്മീയ അനുഭൂതിപകരും. കുദാശകൾക്കു മുമ്പും അല്പസമയം പ്രസംഗിക്കണം.

➪ *ഇപ്പോഴുള്ള പ്രസംഗ രീതിയിൽ മാറ്റം വരുത്തണോ..?*

ഇപ്പോഴുള്ള പ്രസംഗ സമയവും രീതിയും മാറണം. പ്രസംഗം ഏവൻഗേലിയോൻ കഴിഞ്ഞ് നടത്തുവാൻ കഴിയാതെ വരുന്നെങ്കിൽ ആശീർവാദം കഴിഞ്ഞ് പ്രസംഗിച്ചാൽ മതി. ഇപ്പോൾ പല പള്ളികളിലും കുക്കിലിയോൻ സമയത്താണ് പ്രസംഗം. ഒരുതരത്തിലും ഇത് പ്രസംഗത്തിന് യോജിച്ച സമയമല്ല.

കർത്താവിന്റെ ശരീരരക്തങ്ങൾ 'ഭയത്തോടും വിറയലോടും കൂടി സൂക്ഷിക്കണം' എന്നു ചൊല്ലി ആഘോഷിച്ചതിന് ശേഷം അവ അനുഭവിക്കുന്നതിന് മുമ്പായി പ്രസംഗം വേണ്ട. ചെറിയ പ്രസംഗം മതി. പ്രസംഗം വിശ്വാസികളെ ആത്മീയ പുതുക്കത്തിലേയ്ക്ക് (Innovation) നയിക്കണം. കുർബാനയിലെ പ്രസംഗത്തിൽ ഒരുതരത്തിലും സമുദായങ്ങളേയും വ്യക്തികളേയും കുറ്റപ്പെടുത്തരുത്. ചില പള്ളികളിൽ പ്രസംഗത്തോടൊപ്പം 'അറിയിപ്പുകൾ' (Announcements) നടത്തുന്നു അറിയിപ്പുകൾ നടത്തുന്നതിനുള്ള സമയം ഇതല്ല.

ഓർക്കുക, ഇതെല്ലാം കഴിഞ്ഞിട്ടാണോ കുർബാന അനുഭവിക്കുന്നത്? സകലവും മറന്ന് കർത്താവിനെ പൂർണ്ണമായും ഉൾക്കൊള്ളുന്നതല്ലേ കുർബാനാനുഭവം.

➪ *കുമ്പസാരം, ഹൂസോയോ ഏതിനാണ് പ്രധാന്യം നൽകേണ്ടത്?*

വിശ്വാസികൾ കഴിവുള്ളിടത്തോളം കുമ്പസ്സാരിക്കണം വർഷം രണ്ടു പ്രാവിശ്യമെങ്കിലും മുതിർന്നവർക്കും വിദ്യാർത്ഥികൾക്കും പ്രത്യേകം ധ്യാനയോഗം നടത്തി കുമ്പസാരത്തിന് ഒരുങ്ങണം. കുർബാന അനുഭവിക്കുമ്പോഴെല്ലാം കുമ്പസാരിക്കണമെന്നില്ല. ഹൂസോയോ (പാപ മോചന പ്രാർത്ഥന) ആയാലും മതി.

കുമ്പസാരം വേണമോ ഹൂസോയോ വേണമോ എന്ന് നിശ്ചയിക്കേണ്ടത് വിശ്വാസികളാണ്. വൈദികനുമായി സംസാരിച്ച് തീരുമാനത്തിൽ എത്താം. നാലപ്തു ദിവസത്തിലൊരിക്കൽ കുമ്പസാരം നടത്തുന്നത് നല്ല പതിവാണ്. ഏറ്റു പറയത്തക്ക പാപം ഉള്ളപ്പോൾ കുമ്പസാരിച്ചിട്ടു വേണം വിശുദ്ധ കുർബാന അനുഭവിക്കുവാൻ.

കുർബാന കഴിഞ്ഞ് യാതൊരു കാരണവശാലും ഹൂസോയോ പ്രാപിച്ച് കുർബാന അനുഭവിക്കുവാനായി പോകരുത്. ഹൂസോയോ പ്രാർത്ഥന അല്പം ഉച്ചത്തിൽ ചൊല്ലുന്നെങ്കിൽ അനുഗ്രഹം പ്രാപിക്കുവാൻ വരുന്നവർക്ക് അതിനു ധ്യാനിക്കുവാൻ കഴിയും.

➪ *ഒരു സന്ദേശം...?*

വിശുദ്ധ കുർബാനയെകുറിച്ചുള്ള സമഗ്രമായ അറിവും ഭക്തിയും എല്ലാ വിശ്വാസികളിലും ഉണ്ടാകണം. ഏവരും നിറഞ്ഞ ആദ്ധ്യാത്മീകതയിൽ ജീവിക്കണം. പുതിയ സഹസ്രാബ്ദത്തിൽ എല്ലാവർക്കും ആത്മീയ പുതുക്കം ഉണ്ടാകണം.



# യേശു ക്രിസ്തു - വിദ്യാർത്ഥികൾക്കും അദ്ധ്യാപകർക്കും ഉത്തമമാതൃക

ഡോ. പുന്നൂസ് യു. പാന്നൂർ, തോട്ടയ്ക്കാട്

**വിദ്യാർത്ഥികൾക്കു മാതൃകയായ യേശു ക്രിസ്തു.**

ക്രിസ്തൃനിയുടെ മാതൃക (Model) യേശുക്രിസ്തുവാണ്. യേശുക്രിസ്തുവിനെപ്പോലെ ആയിത്തീരുക എന്നതായിരിക്കണം നമ്മുടെ ലക്ഷ്യം. അതിനു എന്താണു ചെയ്യേണ്ടത്? യേശുവിനെപ്പോലെ വളരണം. യേശുവിനെപ്പോലെ പഠിക്കണം. യേശുവിനെപ്പോലെ ജീവിക്കണം.

അതായതു താഴെപ്പറയുന്ന ചോദ്യങ്ങൾക്ക് ഉത്തരം കണ്ടെത്തേണ്ടിയിരിക്കുന്നു.

1. യേശു എപ്രകാരമാണു വളർന്നത്?

2. യേശു എന്ന ബാലൻ എപ്രകാരമാണു പഠിച്ചത്?

3. യേശു എന്ന അദ്ധ്യാപകൻ എപ്രകാരമാണു പഠിപ്പിച്ചത്?

4. യേശുവിന്റെ ജീവിതം എങ്ങനെയുള്ളതായിരുന്നു?

യേശുക്രിസ്തുവിന്റെ വളർച്ചയെക്കുറിച്ചു വി. ലൂക്കോസ് വിവരിക്കുന്നതു ഇപ്രകാരമാണ്:-

“പൈതൽ വളർന്നു, ജ്ഞാനം നിറഞ്ഞു, ആത്മാവിൽ ബലപ്പെട്ടുപ്പോന്നു.; ദൈവകൃപയും അവന്മേൽ ഉണ്ടായിരുന്നു” (ലൂക്കോ 2:4)

“യേശുവോ, ജ്ഞാനത്തിലും വളർച്ചയിലും ദൈവത്തിന്റെയും മനുഷ്യരുടെയും കൃപയിലും മുതിർന്നു വന്നു” (വി: ലൂക്കോ, 2: 52)

## (a) “പൈതൽ വളർന്നു”:-

ഇതു യേശുവിന്റെ ശാരീരികമായ വളർച്ചയെ സൂചിപ്പിക്കുന്നു, മറ്റു ബാലന്മാരെപ്പോലെ കായീക വിനോദങ്ങളിൽ ഏർപ്പെടുന്നതിനും ശാരീരികമായ അഭ്യാസങ്ങൾ നടത്തുന്നതിനും യേശു ബാലനും തല്പരനായിരുന്നിരിക്കണം. പ്രായത്തിനൊത്ത വളർച്ച തനിക്കുണ്ടായിരുന്നു. അദ്ധ്വാനത്തിന്റെ മഹത്വം മനസ്സിലാക്കി തൊഴിൽ ചെയ്യുന്നതിനും മാതാപിതാക്കളെ സഹായിക്കുന്നതിനും യേശു ശ്രദ്ധിച്ചിരുന്നു എന്നു ന്യായമായി അനുമാനിക്കാവുന്നതാണ്.

## (b) “ ജ്ഞാനം നിറഞ്ഞു”:-

ഇതു യേശുവിന്റെ മാനസികവും ബുദ്ധിപരവുമായ വളർച്ചയെ കാണിക്കുന്നു. ഒരു ഉത്തമ യഹൂദബാലൻ അഭ്യസിച്ചിരിക്കേണ്ട എല്ലാ വിദ്യകളും യേശു അഭ്യസിച്ചിരുന്നു. ക്രമമായി യഹൂദപാഠശാലകളിൽ (Synagogue) പോകയും അവിടുത്തെ നടപടികളിൽ പങ്കെടുക്കയും ചെയ്ക പതിവായിരുന്നു. തന്റെ മാതാപിതാക്കളിൽ നിന്നും തിരുവചനത്തിൽ നിന്നും പ്രകൃതിയിൽ നിന്നും ജീവിതത്തിൽ നിന്നും ലഭിക്കാമായിരുന്ന അഭ്യസനം താൻ നേടി. ചുറ്റുള്ള കാര്യങ്ങൾ സസൂക്ഷ്മം നിരീക്ഷിക്കുന്നതിലും മറ്റുള്ളവരോടു ചോദിച്ചു പഠിക്കുന്നതിനും അവരെ ശ്രദ്ധിച്ചു കേൾക്കുന്നതിനും അവയെക്കുറിച്ച് ചിന്തിക്കുന്നതിനും തനിക്കു പ്രത്യേക കഴിവുണ്ടായിരുന്നു. ഏതൊരു വിദ്യാർത്ഥിക്കും ഉണ്ടായിരിക്കേണ്ട ഗുണങ്ങളാണിവ. (വി. ലൂക്കോ: 2:46)

ബാല്യത്തിൽ തന്നെ യേശുവിന്റെ ജ്ഞാനം പ്രസിദ്ധമായിരുന്നു. പന്ത്രണ്ടു വയസ്സുള്ളപ്പോൾ പെസഹാപ്പെരുനാൾ സമയത്തു യരുശലേം ദേവാലയത്തിൽ വച്ചുണ്ടായ സംഭവം വി. ലൂക്കോസ് വിവരിച്ചിരിക്കുന്നു; “ അവന്റെ വാക്കു കേട്ടവർക്കെല്ലാം അവന്റെ വിവേകത്തിലും ഉത്തരത്തിലും വിസ്മയം തോന്നി” (വി. ലൂക്കോ 2: 47). പരസ്യപ്രവർത്തന സമയത്തു യേശുവിന്റെ പ്രസംഗങ്ങളും അത്ഭുതങ്ങളും കണ്ടിട്ട് യഹൂദ പ്രമാണികൾ അതിശയിച്ചതായികാണുന്നു (വി. മത്താ. 13: 54,55).

യേശുവിന്റെ കാലത്ത് എഴുത്തും വായനയും അറിയാവുന്നവർ വളരെ കുറവായിരുന്നു. യഹൂദ റബ്ബിമാരുടെ പ്രസംഗങ്ങളിൽ നിന്നുമാണ് യഹൂദർ മതകാര്യങ്ങൾ ഗ്രഹിച്ചിരുന്നത്. വേദഭാഗങ്ങൾ മനഃപാഠമാക്കുകയായിരുന്നു പതിവ്. യേശുവിനു എബ്രായ ഭാഷ അറിയാമായിരുന്നു എന്നു വി. യോഹ 8:6-ൽ രേഖപ്പെടുത്തിയിരിക്കുന്ന സംഭവത്തിൽ നിന്നു മനസ്സിലാക്കാം, വ്യഭിചാര കുറ്റത്തിൽ പിടിക്കപ്പെട്ട ഒരു സ്ത്രീയെ യേശുവിന്റെ അടുക്കൽ കൊണ്ടു വന്നപ്പോൾ “നിങ്ങളിൽ പാപമില്ലാത്തവർ അവളെ കല്ലെറിയട്ടെ” എന്നു യേശു വിരൽകൊണ്ടു നിലത്തെഴുതി.

യേശുവിന്റെ തിരുവചനത്തിലുള്ള അറിവ് അഗാധവും വിശാലവുമായിരുന്നു. തിരുവെഴുത്തുകൾ മിക്കതും മനപാഠമായിരുന്നു തനിക്കു നേരിട്ട പരീക്ഷകളെ ജയിച്ചതു തിരുവചനം ഉരുവിട്ടായിരുന്നു (ലൂക്കോ 4:1-13) അപ്പോക്രിഫാ ഗ്രന്ഥങ്ങളിൽ നിന്നും കർത്താവു ഉദ്ധരിച്ചിട്ടുണ്ട് (ലൂക്കോ 14: 28, മിക്കാബിയർ 2: 29,30)

സംസാരഭാഷയായിരുന്ന അരാമിക് കൂടാതെ എബ്രായ, ഗ്രീക്കു ഭാഷകളും യേശുവിനു അറിയാമായിരുന്നു എന്നു ശതാധിപൻ, പീലാത്തോസ്, തന്നെകാണുവാൻ ആഗ്രഹിച്ച യവനർ തുടങ്ങിയവരോടു സംസാരിച്ചതിൽ നിന്നു തെളിയുന്നു (മത്താ 8: 6-9), 27: 11, യോഹ 12: 21).

## (c) ആത്മാവിൽ ബലപ്പെട്ടു പോന്നു.

ഇതു യേശുവിന്റെ ആത്മീയ വളർച്ചയെ കാണിക്കുന്നു. ഒരുവന്റെ വ്യക്തിത്വത്തിന്റെ പൂർത്തീകരണത്തിനു ശരീരവും മനസ്സും മാത്രം വളർന്നാൽ പോരാ ആത്മീകമായും വളരണം. “യഹോവാ ഭക്തി ജ്ഞാനത്തിന്റെ ആരംഭമാകുന്നു” എന്ന പാഠം ഒരുവൻ ബാല്യത്തിലെ ഗ്രഹിക്കേണ്ടതാണ്. ദൈവേഷ്ടം പ്രവർത്തിക്കുക എന്നതായിരുന്നു യേശുവിന്റെ ലക്ഷ്യം. താൻ പിതാവാം ദൈവവുമായി നിരന്തരമായ കൂട്ടായ്മ പാലിച്ചിരിന്നു. താൻ സദാസമയവും ധ്യാനത്തിലും പ്രാർത്ഥനയിലും നിരതനായിരുന്നു.

ബാല്യം മുതൽ യേശുവിന്റെ ചിന്ത ആത്മികമായിരുന്നു. തന്റെ പിതാവു ദൈവമാണെന്നും ദേവാലയം തന്റെ പിതാവിന്റെ ആസ്ഥാനമാണെന്നും അങ്ങനെ തന്റെയും

യഥാർത്ഥ സ്ഥാനം അവിടെയാണെന്നും ചെറുപ്പം മുതൽ യേശു വിശ്വസിച്ചിരുന്നു. യറുശലേം ദൈവാലയത്തിൽ വച്ചു യേശു മറിയാമിനോടും യോസേഫിനോടും ചോദിക്കുന്ന ചോദ്യം ചിന്താർഹമാണ് "എന്നെ തിരഞ്ഞതു എന്തിനു? എന്റെ പിതാവിനുള്ളതിൽ ഞാൻ ഇരിക്കേണ്ടതു എന്നു നിങ്ങൾ അറിയുന്നില്ലയോ" (ലൂക്കോ 12: 49).

തന്റെ പരസ്യ ശുശ്രൂഷാകാലത്ത്, യേറുശലേം ദേവാലയത്തിൽ പുരോഹിതന്മാർ നടത്തിയിരുന്ന അഴിമതികളെകുറിച്ച് താൻ വേദനപ്പെട്ടു. ദേവാലയത്തിൽ വച്ചു നാണയ വിനിമയവും പ്രാവ്, ആട് തുടങ്ങിയവയുടെ വ്യാപാരവും അവർ നടത്തിയിരുന്നു. ദേവാലയം സ്വാർത്ഥലാഭത്തിനു വേണ്ടി വിനിയോഗിച്ചിരുന്നു. കപടഭക്തിക്കാരായ യഹൂദ പ്രമാണികളുടെ വിഹാരരംഗമായിരുന്നു ദേവാലയം. "എന്റെ ആലയം പ്രാർത്ഥനാലയം എന്നു വിളിക്കപ്പെടും എന്നു എഴുതിയിരിക്കുന്നു. നിങ്ങളോ അതിനെ കള്ളന്മാരുടെ ഗുഹയാക്കിത്തീർക്കുന്നു" (മത്താ. 21: 15, യെശ 56: 7, യിര 7: 10) എന്നു തിരുവചനത്തിൽ നിന്നു ഉദ്ധരിച്ചു കൊണ്ടു അവരെ ശാസിച്ചതായികാണുന്നു.

## (d) മനുഷ്യരുടെ കൃപയിൽ മുതിർന്നു വന്നു

ഇതു യേശുവിന്റെ സാമുദായിക വളർച്ചയെ (Social growth) കാണിക്കുന്നു. ശരീരാത്മങ്ങളുടെ വളർച്ചയോടു കൂടി ഒരുവൻ സാമുദായികമായും വളരണം. മറ്റു മനുഷ്യർക്കു പ്രയോജനമുള്ളവനായിത്തീരണം. മാതാപിതാക്കളെ സഹായിക്കുന്നതു കൂടാതെ യേശു അയൽക്കാരെയും നാട്ടുകാരെയും സഹായിക്കുമായിരുന്നു. ദൈവേഷ്ടം ചെയ്യുന്ന ഏവരെയും സ്വന്തം മാതാപിതാക്കളെപ്പോലെയും സഹോദരീ സഹോദരങ്ങളെപ്പോലെയും കരുതിയിരുന്നു (മത്താ 15 -20).

തന്റെ സ്നേഹിതന്മാർ സാധാരണക്കാരായ കൃഷിക്കാരും മുക്കുവരും സമുദായം പാപികളെന്നു മുദ്ര അടിച്ചിരുന്ന ചുങ്കക്കാരും ആയിരുന്നു. തന്റെ പരസ്യ ശുശ്രൂഷ സമയത്തു ശിഷ്യന്മാരെ തെരഞ്ഞെടുത്തതു അവരിൽ നിന്നാണ്. പത്രോസും അന്ത്രയോസും യാക്കോബും യോഹന്നാനും മുക്കുവരും, മത്തായി ചുങ്കക്കാരനും ആയിരുന്നു.

യേശുവിന്റെ ജീവകാരുണ്യ പ്രവർത്തനങ്ങൾ മൂലം നസറേത്തിലും സമീപസ്ഥലങ്ങളിലും താൻ പ്രസിദ്ധനായിരുന്നു. യേശുവിന്റെ സാമീപ്യവും സഹായവും ജനം ആഗ്രഹിക്കയും തന്റെ പ്രസംഗങ്ങളും ഉപദേശങ്ങളും കേൾക്കുവാൻ ഇഷ്ടപ്പെടുകയും ചെയ്തു.

## (e) ദൈവകൃപയും അവന്റെ മേൽ ഉണ്ടായിരുന്നു

മേല്പറഞ്ഞ പ്രകാരം ശാരീരികം, മാനസീകം, ആത്മീകം, സാമുദായികം എന്നീ വിവിധ വളർച്ചകൾ സമജ്ഞസമായി പ്രാപിച്ച ഒരു വ്യക്തിക്കു ദൈവകൃപകൂടി ഉണ്ടെങ്കിൽ ആ ജീവിതം എത്ര ധന്യമായിരിക്കും, യേശുവിനു അതു ധാരാളമായി ഉണ്ടായിരുന്നു. താൻ ദൈവവുമായി നിരന്തരം സമ്പർക്കത്തിലിരിക്കയും, ദൈവത്തിന്റെ പ്രേരണയും നടത്തിപ്പും എല്ലാ പ്രവർത്തനങ്ങളിലും ലഭിക്കയും ചെയ്തു.

ഒരുവന്റെ പൂർണ്ണമായ വ്യക്തിത്വ വികാസത്തിനു, മേല്പറഞ്ഞ ഘടകങ്ങളുടെ വളർച്ച കൂടാതെ ശരിയായ മനോഭാവത്തിന്റെയും താല്പര്യങ്ങളുടെയും (Interest) വളർച്ച ആവശ്യമാണ്. മാതാപിതാക്കളോടും പ്രായത്തിൽ മുതിർന്നവരോടും ഗുരുക്കന്മാരോടും അധികാരസ്ഥാനത്തിരിക്കുന്നവരോടും മതവിശ്വാസത്തോടും മറ്റുമുള്ള ശരിയായ മനോഭാവം ജീവിത വിജയത്തിനു വളരെ ആവശ്യമാണ്. അതുപോലെ സഭയിലെയും സമൂഹത്തിലേയും പ്രവർത്തനങ്ങളിലുള്ള പങ്കാളിത്വവും താല്പര്യവും ആവശ്യമാണ്. ഇവയോടൊപ്പം ശ്രേഷ്ഠമായ സ്വഭാവഗുണങ്ങൾ വളർത്തിയെടുക്കേണ്ടതും ജീവിതത്തിനു ആവശ്യമായിരിക്കുന്നു.

യേശുക്രിസ്തു തന്റെ മാതാപിതാക്കളെ സ്നേഹിക്കയും ബഹുമാനിക്കയും ഭവനത്തിലെ എല്ലാ കാര്യങ്ങളിലും അവരെ സഹായിക്കയും ചെയ്തിരുന്നു, തന്റെ പന്ത്രണ്ടാമത്തെ വയസ്സിൽ മാതാപിതാക്കളോടൊപ്പം യറുശലേം ദേവാലയത്തിൽ പെസഹാ പെരുനാളിനു പോയപ്പോൾ ഉണ്ടായ സംഭവത്തെക്കുറിച്ച് മേൽ പ്രതിപാദിച്ചിട്ടുണ്ടല്ലോ. "പിന്നെ അവൻ അവരോടുകൂടെ ഇറങ്ങി നസറേത്തിൽ വന്നു അവർക്കു കീഴടങ്ങിയിരുന്നു" (ലൂക്കോ 2: 51) എന്നാണു എഴുതിയിരിക്കുന്നത്. യേശുവിന്റെ അനുസരണശീലത്തെയാണു ഇതു കാണിക്കുന്നത്.

കുട്ടികളുടെ വളർച്ചയിൽ പന്ത്രണ്ടാമത്തെ വയസ്സു വളരെ പ്രധാനപ്പെട്ടതാണ്. പന്ത്രണ്ടു വയസ്സു കഴിഞ്ഞാൽ അവൻ കൗമാര പ്രായത്തിലേക്കു പ്രവേശിക്കുന്നു. ശാരീരികവും മാനസീകവുമായി വേഗം വളരുന്ന ഘട്ടമാണിത്. കാണുവാനും കേൾക്കുവാനും ചോദിച്ചു കാര്യങ്ങൾ അറിയാനും താല്പര്യം കാണിക്കുന്ന ഘട്ടമാണിത്.

ഒരു യഹൂദ ബാലനു പന്ത്രണ്ടു വയസ്സു തികയുമ്പോൾ ന്യായപ്രമാണത്തിന്റെ പുത്രൻ എന്ന പദവിലഭിക്കുന്നു. ആ പ്രായത്തിൽ അവൻ സമൂഹത്തിലെ ഉത്തരവാദിത്വമുള്ള അംഗമായിത്തീരും. അപ്പോൾ മുതൽ യരുശലേം ദേവാലയത്തിലെ പെരുനാളുകളിൽ, പ്രത്യേകിച്ചും പെസഹാ പെരുനാളിനു പോയിത്തുടങ്ങും.

യരുശലേം ദേവാലയത്തിൽ വച്ചു യേശുവിൽ ദർശിച്ച സ്വഭാവവിശേഷങ്ങൾ മറ്റു കുട്ടികൾക്കും മാതൃകയാണ്. എന്തെല്ലാം സ്വഭാവ ഗുണങ്ങളാണ് യേശുവിൽ ദർശിച്ചത്?

1. യറുശലേം ദേവാലയത്തെ "എന്റെ പിതാവിന്റെ ഭവനം" എന്നാണു യേശു വിളിക്കുന്നത്. ഇതു തന്റെ ദൈവസ്നേഹത്തേയും ദൈവഭക്തിയെയും വെളിപ്പെടുത്തുന്നു സ്വന്ത ജീവനെപ്പോലെ യറുശലേമിനെ അവൻ സ്നേഹിച്ചു (സങ്കീ 137: 5,6).

2. "അവൻ ദൈവാലയത്തിൽ ഉപദേഷ്ടാക്കന്മാരുടെ നടുവിൽ ഇരിക്കുന്നതും അവരുടെ ഉപദേശം കേൾക്കുന്നതും അവരോടു ചോദിക്കയും ചെയ്യുന്നതും കണ്ടു.

(a) തെരഞ്ഞെടുത്ത സ്ഥലം: ദൈവാലയത്തിൽ തന്നെ ആകർഷിച്ച സ്ഥലം റബ്ബിമാർ ഇരുന്നു തിരുവചനം വ്യാഖ്യാനിക്കുന്നിടം ആണ്. നസറേത്തിലെ വിദ്യാലയത്തിൽ തനിക്കു ഉത്തരം ലഭിക്കാതിരുന്ന അസംഖ്യം ചോദ്യങ്ങൾ ചോദിക്കുന്നതിനും പുതിയ ജ്ഞാനം പ്രാപിക്കുന്നതിനും ലഭിച്ച സ്ഥലം യേശു ഇഷ്ടപ്പെട്ടു.

(b) കേൾക്കുവാനുള്ള താല്പര്യം: പ്രസംഗങ്ങളും സംവാദങ്ങളും കേൾക്കുവാൻ യേശു താല്പര്യം കാണിച്ചു ശ്രദ്ധയോടെ കേൾക്കുവാനും ഗ്രഹിക്കുവാനുമുള്ള തന്റെ കഴിവിനെയാണ് ഇതു സൂചിപ്പിക്കുന്നത്.

(c) ചോദിക്കുവാനുള്ള താല്പര്യം: കേൾക്കുകമാത്രമല്ല, ചോദിച്ചു മനസ്സിലാക്കുവാനും യേശു ശ്രദ്ധിച്ചു. ശരിയായി കേൾക്കയും ഗ്രഹിക്കയും ചെയ്യുന്നവർക്കേ ശരിയായ ചോദ്യങ്ങൾ ചോദിക്കാനും സാധിക്കൂ.

(d) ബുദ്ധിപൂർവ്വം ഉത്തരം പറയുവാനുള്ള താല്പര്യം: "അവന്റെ വാക്കു കേട്ടവർക്കെല്ലാം അവന്റെ വിവേകത്തിലും ഉത്തരത്തിലും വിസ്മയം തോന്നി. ബുദ്ധിപൂർവ്വം ഉത്തരം പറയുവാൻ ഒരുവനു കഴിയേണ്ടതാണ് യേശുവിന് തിരുവചനത്തിലുള്ള താല്പര്യവും ജ്ഞാനവും മൂലമാണ് യഹൂദ റബ്ബിമാരുടെ ചർച്ചകളിൽ പങ്കെടുക്കുവാനും വിവേകത്തോടെ പെരുമാറുവാനും സാധിച്ചത്. തിരുവചനം പഠിക്കുവാനുള്ള താല്പര്യം മൂലം നസറേത്തിലേക്കു മടങ്ങിപ്പോകുന്ന കാര്യം തന്നെ താൻ മറന്നുപോയി.

(c) മാതാപിതാക്കളോടുള്ള ആദരവ്, അനുസരണം. "നസറേത്തിൽ വന്നു അവർക്കു കീഴടങ്ങിയിരുന്നു".

ജ്ഞാന സമ്പാദനത്തിനു പല വഴികളും സ്വീകരിക്കാവുന്നതാണ് ചോദിക്കുക, അന്വേഷിക്കുക, മുട്ടുക, കാണുക, കേൾക്കുക, ചിന്തിക്കുക എന്നീ മാർഗ്ഗങ്ങൾ ഓരോ കുട്ടിയിലും വികസിപ്പിച്ചെടുക്കേണ്ട ഗുണങ്ങളാണ്. പ്രാർത്ഥനയുടെ കാര്യത്തിൽ യേശുക്രിസ്തു ഉപദേശിച്ച മാർഗ്ഗങ്ങൾ തന്നെയാണിവ. അറിവു സമ്പാദിക്കുന്നതിനു ആരോടു വേണമെങ്കിലും ചോദിക്കാം. എവിടെ വേണമെങ്കിലും അന്വേഷിക്കാം. ആരുടെ വാതിലിൽ വേണമെങ്കിലും മുട്ടാം. അതുപോലെ കണ്ടും കേട്ടും പഠിക്കണം. നമ്മിൽ പലരും പലതും കാണുന്നില്ല; കാണുന്നുണ്ടെങ്കിലും ഗ്രഹിക്കുന്നില്ല, ശ്രദ്ധയോടെ കാണുവാനുള്ള കഴിവു ബാല്യപ്രായത്തിലെ വളർത്തി എടുക്കേണ്ടതാണ്. ശരിയായി കേൾക്കുവാനുള്ളകഴിവും വളർത്തിയെടുക്കേണ്ട ഗുണമാണ്. അതുപോലെ ചിന്തിച്ചു വിവേകത്തോടെ സംസാരിപ്പാനും സാധിക്കേണ്ടതാണ്.

കൂടാതെ യേശുവിൽ ദർശിച്ചതും യേശു ജീവിതത്തിൽ കൂടി കാണിച്ചു തന്നതുമായ വിവിധ സ്വഭാവ വൈശിഷ്ട്യങ്ങൾ ഒരോ ക്രിസ്ത്യാനിയിലും ഉണ്ടായിരിക്കേണ്ടതാണ് അവയിൽ ചിലതുമാത്രം കൊടുക്കുന്നു:-

സ്നേഹം, ക്ഷമ, കരുണ, അനുസരണം, മനസ്സലിവ്, സൗമ്യത, സത്യം, നീതിബോധം, സമാധാനം, ഹൃദയശുദ്ധി, നന്മ, സഹായം, പ്രാർത്ഥന, ഉപവാസം.

യേശുവിൽ കണ്ട സ്വഭാവവിശേഷങ്ങൾ ഓരോ പൈതങ്ങളിലും വളർത്തിയെടുക്കുവാനും സണ്ടേസ്ക്കൂൾ അദ്ധ്യയനം വഴി സാധിക്കേണ്ടതാണ്.

○

# ദേവലോകം അരമന – ചില പഴയ ഏടുകൾ

**സി.എ. ജോൺ കോർ എപ്പിസ്ക്കോപ്പ**

ദേവലോകം അരമനയുടെ പ്രാരംഭ ചരിത്രം അറിയുവാൻ പല സഭാ സ്നേഹിതരും ആഗ്രഹം പ്രകടിപ്പിക്കയും അവിടെ ആദ്യം താമസിച്ച എന്നോട് അതേപ്പറ്റി ഒരു ലേഖനം മലങ്കര സഭാമാസികയിൽ എഴുതാൻ ആവശ്യപ്പെടുകയും ചെയ്ത പശ്ചാലത്തിലാണ് എഴുതുന്നത്.

നിരണം ഭദ്രാസന മെത്രാപ്പോലീത്തആയിരുന്ന തോമ്മാ മാർ ദീവന്ന്യാസ്യോസ് തിരുമേനിയുടെകൂടെ ഒൻപത് വർഷം പത്തനാപുരം ദയറായിൽ താമസിച്ചതിനാൽ തിരുമേനി 1947-ജൂൺ 8-ാം തീയതി പരിശുദ്ധ ബസ്സേലിയോസ് ഗീവറുഗ്ഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായെ കൊണ്ട് തിരുവല്ലാ ബഥനി അരമനയിൽ വെച്ച് എനിക്ക് ശെമ്മാശു പട്ടം തരികയുണ്ടായി. അന്നു വൈകിട്ട് ബാവാ തിരുമേനി കോട്ടയത്തിന് തിരിച്ചു പോകുമ്പോൾ "ഈ ശെമ്മാശനെ ഞാൻ ബാവാ തിരുമേനിക്ക് തരികയാണ്" എന്നു പറഞ്ഞ് എന്നെ തിരുമേനിയുടെ കൂടെ കാറിൽ കോട്ടയത്തേക്ക് അയച്ച്. തിരുമേനിയുടെ കല്പന പ്രകാരം പഴയ സെമിനാരിയിലും, എം.ഡി. ഹോസ്റ്റലിലും, ദേവലോകത്തുമായി ഒൻപതു വർഷം ഞാൻ താമസിച്ചു.

ആ കാലയളവിൽ സമുദായക്കേസ്സിൽ ഓർത്തഡോക്സ് പക്ഷത്തിന് ഹൈക്കോർട്ടിൽ നിന്ന്പ്രതികൂല വിധി ഉണ്ടായപ്പോൾ ബാവാ തിരുമേനി പഴയ സെമിനാരിയിൽ നിന്നു മാങ്ങാനം എബനേസർ ദയറായിലേക്ക് മാറിത്താമസിച്ചു.

സഭാ നേതാക്കന്മാരായ കെ.സി. മാമ്മൻ മാപ്പിള, എ.ജെ. പീലിപ്പോസ്, എം.സി മാത്യു, പി.സി ചെറിയാൻ, പി.സി ഏബ്രഹാം, കെ.എം. ചെറിയാൻ, കെ.എം. ചെറിയാൻ ജൂനിയർ, വട്ടക്കുന്നേൽ ചെറിയാൻ വക്കീൽ പൂപ്പള്ളിൽ കുട്ടിയച്ചൻ, ചെമ്പകശ്ശേരിൽ കൊച്ചുകൊച്ച് മാളിയേക്കൽ അവറാച്ചൻ, കുട്ടിയപ്പൻ, ഉപ്പൂട്ടിൽ കുഞ്ഞച്ചൻ, സഭാ ട്രസ്റ്റി, സെക്രട്ടറി, തുടങ്ങിയവർ പഴയ സെമിനാരിയിലും മാങ്ങാനം ദയറായിലും കൂടെ കൂടെ ഭാവികാര്യങ്ങളെക്കുറിച്ച് ആലോചിച്ചു വന്നു. ബാവാ തിരുമേനിക്ക് കോട്ടയത്തുതന്നെ അനുയോജ്യമായ ഒരു ആസ്ഥാനം ഉണ്ടാക്കണമെന്ന് അവർ തീരുമാനിച്ചു. അതിന്റെ ഫലമായി കണ്ടു പിടിച്ച സ്ഥലമാണ് ദേവലോകം. ആയതിലേക്ക് അങ്ങോളം ഇങ്ങോളം സഭാ നേതാക്കൾ രാപകൽ ഇല്ലാതെ ഓടി നടന്ന് പണം സമാഹരിച്ചു. റിട്ടയാർഡ് അക്കൗണ്ടന്റ് ജനറൽ ഏബ്രഹാം, ഭാര്യ അന്നമ്മ എന്നിവരിൽ നിന്നും 8 ഏക്കർ 17 1/2 സെന്റ് സ്ഥലവും അതിൽ നിൽക്കുന്ന കെട്ടിടവും 1952 മാർച്ച് മാസം 7-ാം തീയതി, മാളിയേക്കൽ എം.സി മാത്യുവിന്റേയും പടിഞ്ഞാറേക്കര പി.സി ഏബ്രഹാമിന്റെയും പേർക്ക് തീറാധാരം എഴുതിവാങ്ങി ഇതിനു നേതൃത്വം വഹിച്ചത് വന്ദ്യവയോധികനായ മനോരമ പത്രാധിപർ കെ. സി മാമ്മൻ മാപ്പിള ആയിരുന്നു.

ദേവലോകം എഴുതി വാങ്ങിയതിനെതുടർന്ന്, വട്ടക്കുന്നേൽ മാർ അത്താനാസ്യോസ് തിരുമേനി ബാവാ തിരുമേനിയുടെ നിർദേശ പ്രകാരം അവിടെ താമസം ആക്കി. എന്നാൽ ഒരു ആഴ്ച തിരുമേനിക്ക് അസുഖമായതിനാൽ എം.ഡി. സെമിനാരിയിലേക്ക് തിരിച്ചു പോയി. ഈ പാശ്ചാത്തലത്തിൽ പഴയ സെമിനാരിയിൽ താമസിച്ചിരുന്ന ഞാനും ബർസൗമ്മായും (വിദ്യാർത്ഥി) ദേവലോകത്ത് പോയി താമസിക്കാൻ ബാവാ തിരുമേനികല്പിച്ചു. ഞങ്ങൾക്ക് വിജനമായ ആ കുന്നിൽ പുറത്തെ വീട്ടിൽ തനിച്ച് താമസിക്കാൻ ഭയമായിരുന്നു. ഒരു ദിവസം പാതിരാത്രിയിൽ ആരോ, ഒരാൾ പുരയിടത്തിൽ കയറി പ്ലാവിന്റെ ഒരു വലിയ കമ്പ് വെട്ടിയിട്ടു. അതു ഒടിഞ്ഞ് വീഴുന്ന ശബ്ദം കേട്ട് ഞങ്ങൾ ഞെട്ടിഉണർന്ന് കുത്തിയിരുന്നു നേരം വെളുപ്പിച്ചു. മുള്ളുവേലിയും, ഇടകയ്യാലകളും പൊളിഞ്ഞു കിടന്നതു കൊണ്ട് നാട്ടുകാർ, നെടുകയും കുറുകയും പുരയിടത്തിൽ രാപകൽ ഇല്ലാതെ കയറിഇറങ്ങി നടക്കുക പതിവായിരുന്നു. ഈ വിവരങ്ങൾ എല്ലാം ബാവാ തിരുമേനിയെ അറിയിച്ചപ്പോൾ കയ്യാലയും മുള്ളുവേലിയും ശരിയാക്കുവാൻ ജോലിക്കാരെ നിർത്തുന്നതിനും, ഒരു വാച്ചറെ നിയമിക്കുന്നതിനും അനുവാദം തന്നു. സി.എസ്. ഐക്കാരനായ ജോർജ്ജ് എന്ന ആളിനെ വാച്ചറായി നിയമിച്ചു. ദേവലോകം വാങ്ങിയ വിവരം അറിഞ്ഞ് സ്ഥലം കാണാൻ ഒട്ടധികം പേർ അവിടേയ്ക്ക് വന്നുകൊണ്ടിരുന്നു.

എത്രയും വേഗം അവിടേയ്ക്ക്

# രണ്ടാം ചരമവാർഷികം

## 3-5-2000



# വി.വി. ഇട്ടി (ഇട്ടിസാർ)

**സ്ഥാപകൻ: സെന്റ് ജോർജ്ജ് ബാക്കേഴ്സ്, വാഴൂർ**

*Inserted by*

**Annamma Itty** (Wife)
**V.I. George & Ciji George** (Manipal)
**V.I. Thomas & Bijili Thomas** (Vazhoor)
**V. I. Jolly and Johnson P. Joseph** (Mulanthuruthy)

താമസം മാറ്റാൻ തിരുമേനിയും ആഗ്രഹിച്ചതിനാൽ വീടും പരിസരവും വൃത്തിയാക്കാൻ കല്പിച്ചു. അതനുസരിച്ച് വീട് വെള്ളപൂശിയും പെയിന്റടിച്ചും വൃത്തിയാക്കി തിരുമേനിക്ക് താമസിക്കത്തക്കപോലെ സജ്ജമാക്കി. അതിനും പുറമേ ഒരു ഹാളിന്റെ വലിപ്പമുള്ള അവിടുത്തെ അടുക്കള രണ്ടു പ്രാവശ്യം വെള്ളപൂശി പാതകം ത്രോണോസ്സാക്കി കൂദാശ ചെയ്ത് തബലൈത്താ പലകവെച്ച് കുർബാന ചൊല്ലുകയും യാമ പ്രാർത്ഥന നടത്തുകയും ചെയ്യുവാൻ തുടങ്ങി. അടുത്തുണ്ടായിരുന്ന ചെറിയ വീട് അടുക്കള ആക്കി. ഉണ്ണിയും, തോമ്മായും ആയിരുന്നു കുശിനിക്കാർ. അങ്ങനെ വളരെ പരിമിതമായ സ്ഥല സൗകര്യമുള്ള കെട്ടിടത്തിലേക്ക് ബാവാ തിരുമേനി താമസം മാറ്റി. അതിന്റെ ഒരു മുറിയിൽ തന്നെ സമുദായ ആഫീസിന്റെ പ്രവർത്തനവും ആരംഭിച്ചു. ആഫീസ് സെക്രട്ടറി പി.എൻ. നൈനാനും, നെടുമാവു റ്റി.വി. ജോർജും, പ്യൂൺ കുഞ്ഞൂഞ്ഞും ആയിരുന്നു അവിടുത്തെ ജീവനക്കാർ. റെക്കാർഡു സൂക്ഷിക്കുന്നതിനും ഓഫീസ് പ്രവർത്തനം നടത്തുന്നതിനും ഇടം ഇല്ലാതിരുന്നതിനാൽ ഒരു ഓഫീസ് കെട്ടിടം, ഇപ്പോൾ പള്ളിനിൽക്കുന്ന ഇടത്ത് പണിയുവാൻ ആരംഭിച്ചു. ആവശ്യമുള്ള കട്ടിള, ജനലുകൾ, പണിയിച്ച് അസ്ഥിവാരം വരെ മുറിതിരിച്ചുള്ള പണിയിൽ എത്തിയപ്പോൾ ജോലിനിർത്താൻ തിരുമേനി കല്പിച്ചു. എഞ്ചിനീയറെ കൊണ്ട് പ്ലാൻ മാറ്റി അത് ഒരു ചാപ്പലായി പണിയാൻ തീരുമാനിച്ചു. ആഫീസിനെക്കാൾ മുൻഗണനാ, ചാപ്പലിനാണ് വേണ്ടതെന്നായിരുന്നു തിരുമേനിയുടെ ആഭിപ്രായം. കട്ടിള, ജനലുകളുടെ വെന്റിലേഷൻ പള്ളിക്ക് ചേരുന്ന വിധത്തിൽ പണിയിച്ച് ചേർത്ത് സൈഡിൽ വരാന്ത ഇറക്കി പൂർത്തീകരിച്ച് കൂദാശ ചെയ്ത് ചാപ്പലാക്കി. പിന്നീട് ചാപ്പലിന്റെ കിഴക്കു വശത്ത് ഗബ്രിയേൽ മേസ്തിരിയെ കൊണ്ട് മദ്ബഹാ പണിയിച്ചു ചേർത്ത് ഇന്നത്തെ പള്ളിയാക്കി.

പള്ളിപണി മാനേജർ റ്റി.സി. ജേക്കബ് അച്ചന്റെമേൽ നോട്ടത്തിലായിരുന്നു നടത്തിവന്നത്. ആ സമയത്ത് പഴയ സെമിനാരിയുടെ ചുമതലവഹിക്കാൻ എന്നെ ദേവലോകത്തിൽ നിന്നു പഴയ സെമിനാരിയിലേക്ക് തിരിച്ചയച്ചു ആറ് പട്ടമുള്ള ശെമ്മാശ്ശനായ ഞാൻ തന്നെ രാവിലെയും വൈകിട്ടും സെമിനാരി ചാപ്പലിൽ ധൂപം വെച്ച് നമസ്ക്കരിക്കണമെന്ന് ബാവാ തിരുമേനി പ്രത്യേകം നിഷ്ക്കർഷിച്ചിരുന്നു. എനിക്ക് സഹായത്തിനായി ബർസൗമ്മായും ഉണ്ടായിരുന്നു. ഈ കാലയളവിലെല്ലാം ബാവായുടെ സെക്രട്ടറിയായി പ്രവർത്തിച്ചിരുന്നത് റ്റി.ജി. സഖറിയാശെമ്മാശ്ശനായിരുന്നു.

ദേവലോകത്ത് താമസം ആക്കിയശേഷം ബാവാ തിരുമേനിക്ക് രക്തത്തിൽ ഷുഗർ വർദ്ധിച്ചു ഇടയ്ക്കിടെ മൂത്ര തടസ്സം ഉണ്ടായികൊണ്ടിരുന്നു. ഡോ. പി. എം. പൗലോസ്സായിരുന്നു ചികിൽസിച്ചിരുന്നത് അസുഖം വർദ്ധിച്ചപ്പോൾ മറ്റ് ഡോക്ടർമാരുമായി ആലോചിച്ച് ഓപ്പറേഷനുവേണ്ടി തീരുമാനിച്ചു. പ്രായാധിക്യമാകയാൽ തിരുമേനിയെ ഓപ്പറേഷന് വിധേയനാക്കുന്നത് എല്ലാവർക്കും വളരെ ഏറെ ഉൽക്കണ്ഠാജനകമായിരുന്നു. വെല്ലൂർക്ക് പോകുന്നതിന്റെ തലേ രാത്രിയിൽ തൈലാഭിഷേകം നടത്തുകയും വിൽപത്രം തയ്യാറാക്കി പാറേട്ടുമാർ ഈവാനിയോസ് തിരുമേനിയെ ഏൽപ്പിക്കയും ചെയ്തു. പിറ്റേദിവസം തിരുമേനിയെ യാത്ര അയ്ക്കാൻ വന്ന കെ. സി. മാമ്മാൻ മാപ്പിള "ഇനിയും എന്റെ തിരുമേനിയെ എന്ന് കാണാൻ സാധിക്കും" എന്നു പറഞ്ഞ് വിങ്ങിപ്പൊട്ടി കൈമുത്തിപ്പിരിഞ്ഞു. ബാവാ തിരുമേനി ഓപ്പറേഷന് ശേഷം തിരിച്ചെത്തി. എന്നാൽ തിരുമേനി തിരിച്ചു വരുന്നതിനു മുൻമ്പ് മാമ്മൻ മാപ്പിള നിര്യാതനാകുകയും കോട്ടയം പുത്തൻ പള്ളിയുടെ സെമിത്തേരിയിൽ സംസ്ക്കരിക്കുകയും ചെയ്തു.

ബാവാ തിരുമേനിയ്ക്ക് മാമ്മൻ മാപ്പിളയുടെ മരണം ഒരു വലിയ ആഘാതം ആയിരുന്നു. സഭയ്ക്ക് വേണ്ടി മാമ്മൻ മാപ്പിള ചെയ്ത സേവനത്തെ പലപ്പോഴും തിരുമേനി അനുസ്മരിക്കാറുണ്ടായിരുന്നു.

ഭാഗ്യസ്മരണീയനായ പ: ബസേലിയോസ് ഗീവറുഗ്ഗീസ് ദ്വീതിയൻ കാതോലിക്കാ ബാവാ തിരുമേനിയ്ക്ക് എതിരായി ഹൈക്കോർട്ടിൽ വിധി ഉണ്ടായപ്പോൾ പഴയ സെമിനാരിവിട്ട് ഇറങ്ങേണ്ടിവരുമെന്ന് ആശങ്കയിൽ അദ്ദേഹത്തിന്റെ അരുമ സന്താനങ്ങൾ വാങ്ങിക്കൊടുത്ത ആസ്ഥാനമാണ് ദേവലോകം എന്ന കുന്നും വീടും. തിരുമേനി അതിനെ അരമനയാക്കി രൂപാന്തരപ്പെടുത്തി. പിൻഗാമികളായ ഔഗേൻ ബാവാ, മാത്യൂസ് പ്രഥമൻ ബാവാ, മാത്യൂസ് ദ്വീതിയൻ ബാവാ, എന്നിവർ അരമനയുടെ, ദേവലോകം എന്ന നാമധേയം അന്വർത്ഥമാകത്തക്കവിധം പണിതുയർത്തി. ഇൻഡ്യയുടെ കാവൽ പിതാവായ മാർ തോമ്മാ ശ്ലീഹായുടെ തിരുശേഷിപ്പ്, ദുർഘടഘട്ടത്തിൽ സഭയെനയിച്ച പുണ്യശ്ലോകൻന്മാരായ പിതാക്കൻന്മാരുടെ കബറിടം, എന്നിവ കൊണ്ട് ദേവലോകം അരമന ഇന്നു സ്വർഗ്ഗലോകത്തിന്റെ പ്രതിഫലനമെന്ന വിധം മലങ്കരയുടെ മണ്ണിൽ പരിലസിക്കുന്നു. 



# മലങ്കരസഭ വാർത്തകൾ

## പരസ്യവിചാരണ



കടപ്പാട്- മനോരമ

തലശേരി അഴിമതി ആരോപണ വിധേയനായ നഗരസഭാ സെക്രട്ടറി എം.എ. ശ്രീധരൻ നായരെ പിടികൂടി ഒരു സംഘം എ.ഐ.വൈ. എഫ്. പ്രവർത്തകർ പരസ്യ വിചാരണ നടത്തി.

'ഞാൻ അഴിമതി പണ്ടാരം - നഗരസഭാ സെക്രട്ടറി' എന്നെഴുതിയ ബോർഡ് കഴുത്തിലണിയിച്ചു.

മുനിസിപ്പൽ ഓഫീസിൽ നടക്കുന്ന അഴിമതികൾ എണ്ണിയെണ്ണി പറഞ്ഞു പ്രവർത്തകർ മുദ്രാവാക്യം മുഴക്കി.

എ.ഐ.വൈ.എഫ്. മണ്ഡലം പ്രസിഡന്റ് പി. പ്രദീപൻ, സെക്രട്ടറി ജി.കെ വിനോദൻ, ഷിബു നാരായണൻ എന്നിവരുടെ നേതൃത്വത്തിലാണ് 10 പേർ ചേർന്ന് സെക്രട്ടറിയെ വളഞ്ഞുവച്ചു പരസ്യവിചാരണ ചെയ്തത്.

ഏതാനും മാസങ്ങളായി മുനിസിപ്പൽ സെക്രട്ടറി, ടൗൺ പ്ലാനിങ് ഓഫീസർ, ബിൽഡിങ് ഇൻസ്പെക്ടർ എന്നിവർക്കെതിരെ വ്യാപകമായ അഴിമതി ആരോപണമുയർന്നിരുന്നു. അഴിമതി അവസാനിപ്പിച്ചില്ലെങ്കിൽ പരസ്യ വിചാരണചെയ്യുമെന്ന് മുന്നറിയിപ്പ് നൽകി എ.ഐ.വൈ.എഫ്. പ്രവർത്തകർ നഗരസഭാ ഓഫീസിൽ പോസ്റ്റർ പതിക്കുകയും ഉണ്ടായി. നഗരസഭാ സെക്രട്ടറിയെ മോചിപ്പിക്കാനുള്ള ഒരു സംഘം നഗരസഭാ ജീവനക്കാരുടെ ശ്രമം പ്രവർത്തകർ തടഞ്ഞു. പോലീസ് തങ്ങളെ അറസ്റ്റു ചെയ്തു മാറ്റാതെ സെക്രട്ടറിയെ വിടുന്ന പ്രശ്നമില്ലെന്ന് അവർ തറപ്പിച്ചു പറഞ്ഞു. ഇതോടെ പോലീസിൽ വിവരമറിയിച്ചു. ഒരു മണിക്കൂറിന് ശേഷം എസ്. ഐ. കുര്യാക്കോസിന്റെ നേതൃത്വത്തിൽ പോലീസ് എത്തി പ്രവർത്തകരെ അറസ്റ്റു ചെയ്തുനീക്കി.

നഗരസഭാ ഓഫീസിലെ മറ്റു അഴിമതിക്കാരേയും അടുത്ത ദിവസങ്ങളിൽ പിടികൂടുന്നതോടൊപ്പം ജനറൽ ആശുപത്രി, രജിസ്ട്രാർ ഓഫിസ്, ആർ.ടി.ഒ. ഓഫിസ് എന്നിവിടങ്ങളിലേക്കും സമരം വ്യാപിപ്പിക്കുമെന്ന് അവർ മുന്നറിയിപ്പ് നൽകി.

### ഇതു ശരിയോ? തെറ്റോ.

*അഴിമതി ആരോപണ വിധേയനായ നഗരസഭാ സെക്രട്ടറിയെ പരസ്യ വിചാരണയ്ക്ക് വിധേയനാക്കിയത് ശരിയോ തെറ്റോ? വായനക്കാരുടെ മനസ്സിൽ പേർത്തും പേർത്തും ഉത്തരം തേടേണ്ട ചോദ്യം.*

*ആഴിമതി തടയേണ്ട വകുപ്പുകൾ നിഷ്ക്രിയമാകുമ്പോൾ ജനം ഉത്തരവാദിത്വം ഏറ്റെടുക്കുന്നു അതിലേക്കവരെ കൊണ്ടെത്തിക്കുന്നതാരാണ്?*

*യുവാക്കളുടെ നീതി ബോധത്തെ അഭിനന്ദിക്കുന്നു പക്ഷെ ഒരു ശ്രീധരൻ നായർ എന്നതല്ല പ്രശ്നം*

*സമൂഹത്തെ ബാധിച്ചിരിക്കുന്ന അർബുദത്തിന്റെ ഒരു ഭാഗം മാത്രമാണ് ശ്രീധരൻനായർ. അതിനെതിരെയുള്ള വിചാരണയാണ് വേണ്ടത്.*

## ആശ്രമ പെരുന്നാൾ

റാന്നി: ഹോളിട്രിനിറ്റി ആശ്രമ ചാപ്പലിലെ പെരുന്നാൾ കൊണ്ടാടി. പുതിയ ചാപ്പൽ കൂദാശ ചെയ്ത ശേഷം ആദ്യ പെരുന്നാൾ ആയിരുന്നു. സമീപ ഇടവകളിൽ നിന്നും വിശ്വാസികൾ പങ്കെടുത്തു. ഫാ. സൈമൺ സ്കറിയാ വി. കുർബാന ആർപ്പിച്ചു.

## അയാഷെ ശില്പശാല

ഓൾ ഇന്ത്യാ അസോസ്യേഷൻ ഫോർ ക്രിസ്റ്റ്യൻ ഹയർ എഡ്യൂക്കേഷൻ (അയാഷെ) കേരളാ ഹയർ എഡ്യൂക്കേഷൻ ട്രസ്റ്റിന്റെ ആഭിമുഖ്യത്തിൽ തൊഴിൽ അധിഷ്ഠിത കോഴ്സുകളെപ്പറ്റി പ്രിൻസിപ്പൽമാർക്കും മാനേജർമാർക്കുമായി സെന്റ് തേരേസാസ് കോളജ് ഓഡിറ്റോറിയത്തിൽ നടത്തപ്പെട്ട മേഖലാ ശില്പശാല ഡോ. എം. വി. പൈലി ഉദ്ഘാടനം ചെയ്തു.

കെ.സി. മാത്യു, റവ. ഡോ. മാത്യു ചാലിൽ, പ്രിൻസിപ്പൽ സിസ്റ്റർ ടെസ, ട്രസ്റ്റ് സെക്രട്ടറി പ്രഫ. കെ.എം. മാത്യു, ഡോ. കെ.എസ്. കുമാരി എന്നിവർ പ്രസംഗിച്ചു.

കോളജുകളിലെ തൊഴിൽ അധിഷ്ഠിത കോഴ്സുകളുടെ സാദ്ധ്യതകളും പ്രശ്നങ്ങളും വിശദമായി ചർച്ചചെയ്യപ്പെട്ട ശില്പശാലയിൽ പ്രിൻസിപ്പൽമാരും മാനേജർമാരും തങ്ങളുടെ അനുഭവങ്ങളും അഭിപ്രായങ്ങളും പങ്കു വയ്ക്കുകയുണ്ടായി.

### ഫോൺ നമ്പർമാറി.

റാന്നി ഹോളിട്രിനിറ്റി ആശ്രമത്തിലെ ഫോൺ നമ്പർ മാറി പുതിയ നമ്പർ 0473 - 500335.

# ക്രൈസ്തവർക്കുനേരേ അക്രമം: വർഗീയതയില്ലെന്നു കമ്മിഷൻ

മഥുര, കോശിക്കൽ, ആഗ്ര, ഹരിയാന, റിവാഡി എന്നിവിടങ്ങളിൽ ക്രൈസ്തവർക്കുനേരേയുണ്ടായ ആക്രമണങ്ങൾക്കു വർഗീയമാനമില്ലെന്നു സംഭവസ്ഥലങ്ങൾ സന്ദർശിച്ചു തെളിവെടുപ്പു നടത്തി കേന്ദ്രത്തിനു സമർപ്പിച്ച റിപ്പോർട്ടിൽ ദേശീയ ന്യൂനപക്ഷ കമ്മിഷൻ അഭിപ്രായപ്പെട്ടു.

കോശിക്കൽ സെയ്ന്റ് തേരേസാ സ്‌സ്ക്കൂൾ, മഥുര സെയ്ന്റ് ഡോമിനിക്സ് സ്ക്കൂൾ, സേക്രട്ട് ഹാർട്ട്സ്ക്കൂൾ, ആഗ്ര അരമന എന്നിവിടങ്ങളിൽ സന്ദർശിച്ചും റിവാഡിയിൽ പ്രവർത്തിക്കുന്ന കന്യാസ്ത്രീകളോടു ഡൽഹിയിൽ സംസാരിച്ചുമാണ് ജസ്റ്റിസ്, മഹമ്മദ്ഷമീം (ചെയർമാൻ), സർദാർ ത്രിലോചൻസിങ്, ജോൺ ജോസഫ്, ലഫ്. ജന. (റിട്ട) എ.എം. സെത്ന എന്നിവരുൾപ്പെട്ട സംഘം റിപ്പോർട്ട് തയാറാക്കിയത്. റിപ്പോർട്ട് പ്രധാനമന്ത്രി, ആഭ്യന്തരമന്ത്രി എന്നിവർക്കു നൽകി.

കോശിക്കൽ സെയ്ന്റ് തെരേസാസ് സ്ക്കൂളിൽ നടന്നതു മോഷണശ്രമം മാത്രമാണ്. ഇതിൽ വർഗീയാംശമില്ലെന്നു ഫാ. കെ.കെ. തോമസ് പറഞ്ഞു. അക്രമികൾ വൈദികനെ ആക്രമിക്കുകയും അദ്ദേഹം മരിച്ചെന്ന അനുമാനത്തോടെ ഒരുലക്ഷത്തോളം രൂപ, ക്യാമറ, ടേപ് റെക്കോഡറുകൾ എന്നിവയെടുത്തു കടന്നുകളയുകയുമായിരുന്നു. ഇപ്പോൾ ഇവിടെ 24 മണിക്കൂറും പൊലീസ് സംരക്ഷണമുണ്ട് - റിപ്പോർട്ട് പറയുന്നു.

മഥുര സെയ്ന്റ് ഡൊമിനിക്സ് സ്ക്കൂൾ ഓഫിസിൽ 10ന് എത്തിയ രണ്ടു യുവാക്കൾ ഏതെങ്കിലും ക്ലാസിലേക്കു പ്രവേശനം ആവശ്യപ്പെടുകയായിരുന്നുവെന്നു ഫാ. ഡാബ്രെ കമ്മിഷനോടു പറഞ്ഞു. നാലുപേർ പുറത്തും നിൽപുണ്ടായിരുന്നു. കൂടുതൽ വിവരങ്ങൾ തിരക്കിയപ്പോൾ അവർ തന്നെ മർദിച്ചതായി അദ്ദേഹം പറഞ്ഞു.

അറസ്റ്റിലായ രണ്ടുയുവാക്കൾക്കു കോടതി ജാമ്യം നൽകി. മറ്റു നാലുപേരെ ഇതുവരെ തിരിച്ചറിഞ്ഞിട്ടില്ല. ഇപ്പോൾ നൽകിയിട്ടുള്ള പൊലീസ് സംരക്ഷണത്തിൽ പ്രിൻസിപ്പൽ സംതൃപ്തനാണ്. ഇതു വർഗീയ പ്രശ്നമല്ല, തീർത്തും ക്രമസമാധനപ്രശ്നമാണെന്നു കമ്മിഷൻ വിലയിരുത്തി.

സേക്രട്ട് ഹാർട്ട് സ്ക്കൂളിൽ പ്രശ്നങ്ങളുണ്ടായതു പ്രതിമാസഫീസ് 300 രൂപ എന്നതിൽനിന്ന് 800 രൂപയാക്കി ഉയർത്തിയതും 80 കുട്ടികൾ പരാജയപ്പെട്ടതും മതാപിതാക്കളെ ക്ഷുഭിതരാക്കിയതിന്റെ പശ്ചാത്തലത്തിലാണെന്നു പൊലിസ് പറഞ്ഞുവത്രേ.

താൻ പൊലീസ് സംരക്ഷണം ആവശ്യപ്പെട്ടുവെങ്കിലും നൽകിയില്ലെന്നു പ്രിൻസിപ്പൽ പറഞ്ഞതായി റിപ്പോർട്ടിൽ പറയുന്നു.

ആഗ്രയിലെ ഒരു മിഷനറിസ്ക്കൂളിൽ ജോലി ചെയ്തിരുന്ന സ്നേഹലത എന്ന യുവതിയുടെ പരാതിയുമായി ബന്ധപ്പെട്ടു ഫാ. റാഫി, ഫാ. വർഗീസ് എന്നിവരെ ചോദ്യം ചെയ്യാനെന്നു പറഞ്ഞു പൊലീസ് രണ്ടുമണിക്കൂറോളം നിയമവിരുദ്ധമായി കസ്റ്റഡിയിലെടുത്തുവെന്നു വികാരി ജനറാൾ ഫാ. കെ.സി. തോമസ് കമ്മിഷനോടു പറഞ്ഞു.

എന്നാൽ ജില്ലാ മജിസ്ട്രേട്ടും സീനിയർ പൊലീസ് സൂപ്രണ്ടും ഈ ആരോപണം നിഷേധിച്ചു.

വൈദികരെ തടഞ്ഞുവച്ചതായി പറയപ്പെടുന്ന ആർ. എസ്. പാണ്ഡെയെന്ന ഉദ്യോഗസ്ഥനെതിരെ അച്ചടക്കനടപടിക്കു ശുപാർശ ചെയ്ത കമ്മിഷൻ ഈ സംഭവത്തിലും വർഗീയമെന്നു പറയാൻ ഒന്നുമില്ലെന്നും പറഞ്ഞു.

റിവാഡിയിൽ നടന്നത് അപകടം മാത്രമാണെന്നു പൊലീസിനു പുറമെ ഫാ. ഫിലിപ്പ് പാമൻ, സിസ്റ്റർ ലുഡ്മില്ല ഡിസൂസ, സിസ്റ്റർ ജെത്രുത് എന്നിവരുടെയും വിശദീകരണങ്ങളിൽനിന്നു വ്യക്തമാവുന്നതായി കമ്മിഷൻ പറയുന്നു.

## അക്രമ സംഭവങ്ങൾ വെള്ളപൂശാൻ ബി.ജെ.പി. ശ്രമം

ന്യൂഡൽഹി: ക്രിസ്ത്യൻ സമുദായത്തിനു നേർക്ക് ഉത്തർപ്രദേശിലും ഹരിയാനയിലുമുണ്ടായ സംഭവങ്ങൾ വെള്ളപൂശാനുള്ള ശ്രമത്തിലാണു ബി.ജെ.പിയെന്ന് ഓൾ ഇന്ത്യ കാത്തലിക് യൂണിയൻ ആരോപിച്ചു. മതവൈരമല്ല ഇത്തരം സംഭവങ്ങളുടെ പിന്നിൽ പ്രവർത്തിച്ചതെന്നു പുരോഹിതൻമാരിൽനിന്നു സർട്ടിഫിക്കറ്റ് സമ്പാദിക്കാനുള്ള ശ്രമത്തിലാണു ജില്ലാ ഭരണക്കൂടങ്ങളെന്ന് ഓൾ ഇന്ത്യ കാത്തലിക് യൂണിയൻ വക്താവ് ജോൺ ദയാൽ പറഞ്ഞു. തന്റെ അഭിപ്രായം വളച്ചൊടിച്ചതിനെതിരെ ബി.ജെ.പി. വക്താവ് വെങ്കയ്യാനായിഡുവിന് ആഗ്ര ആർച്ച് ബിഷപ് വിൻസന്റ് കൊൺസാസോ കത്തഴുതിയിട്ടുള്ളതായി അദ്ദേഹം പറഞ്ഞു.

## അഖില കേരള ക്രൈസ്തവ മഹാജൂബിലി സംഗമം

കേരളത്തിലെ വിവിധ ക്രൈസ്തവ സഭകൾ ഒന്നുചേർന്ന് മഹാജൂബിലിയോടനുബന്ധിച്ച് ക്രൈസ്തവ സംഗമം 2000 മെയ് 13-ന് ശനിയാഴ്ച കോട്ടയത്ത് വച്ച് നടത്തി

പ്രതിനിധി സമ്മേളനം, വിശ്വാസ പ്രഖ്യാപന ഐക്യറാലി, എല്ലാ ക്രൈസ്തവ മേലദ്ധ്യക്ഷന്മാരും പങ്കെടുക്കുന്ന പൊതുസമ്മേളനം തുടങ്ങിയ പരിപാടികൾ നടത്തപ്പെട്ടു.

ഉച്ചകഴിഞ്ഞ് സഭാവിശ്വാസികൾ അണിനിരന്ന വിശ്വാസ പ്രഖ്യാപന ഐക്യറാലി ബസേലിയോസ് കോളേജ് ഗ്രൗണ്ടിൽ നിന്നാരംഭിച്ച് നെഹ്റുസ്റ്റേഡിയത്തിൽ സമാപിച്ചു.





# ക്രിസ്ത്യൻ വിവാഹ നിയമങ്ങൾ ഭേദഗതി ചെയ്യുവാൻ ശുപാർശ

**സ്ത്രീ**കൾക്കു കൂടുതൽ അവകാശങ്ങൾ ഉറപ്പു വരുത്തിക്കൊണ്ട് ക്രിസ്ത്യൻ വിവാഹം, വിവാഹമോചന നിയമങ്ങളിൽ ആവശ്യമായ ഭേദഗതികൾ വരുത്തുവാൻ വനിതാ കമ്മീഷൻ സർക്കാരിനോടു ശുപാർശ ചെയ്തിരിക്കുന്നു. പരമ്പരാഗത ആചാരങ്ങൾക്കു വിരുദ്ധമായി. എല്ലാ വിവാഹങ്ങളും റജിസ്റ്റർ ചെയ്യണമെന്നും വിവാഹ നോട്ടീസ് നൽകുമ്പോൾ തടസ്സമുണ്ടെങ്കിൽ ഉന്നയിക്കുവാൻ ഏതുവ്യക്തിക്കും അവകാശമുണ്ടെന്നും ഏതു സമുദായക്കാർക്കും എതിർപ്പുകളുന്നയിക്കാമെന്നും ഭേദഗതിയിൽ പറയുന്നു. വിവാഹങ്ങൾ പള്ളി രജിസ്ട്രേഷനു പുറമേ സർക്കാരിലും രജിസ്റ്റർ ചെയ്യേണ്ടതുണ്ട്. ഇതനുസരിച്ച് വിദേശങ്ങളിൽ വച്ചു നടക്കുന്ന വിവാഹങ്ങൾ അതാതു രാജ്യങ്ങളിലുള്ള എംബസികളിൽ രജിസ്റ്റർ ചെയ്യാവുന്നതാണ്.

വിവാഹമോചന കാരണങ്ങൾ പുരുഷനും സ്ത്രീയ്ക്കും തുല്യമാക്കിയിട്ടുണ്ട്. ഇരുവരും ചേർന്നും വിവാഹമോചനത്തിനും അപേക്ഷ നൽകാവുന്നതാണ്. മാനസികപൊരുത്തമില്ലായ്മ വിവാഹ ബന്ധം വേർപെടുത്തുവാനുള്ള മുഖ്യകാരണമായി കണക്കാക്കുവാനും മറ്റൊരു കാരണമായ പരപുരുഷ ബന്ധം എന്നതിനോടൊപ്പം പരസ്ത്രീ ബന്ധം എന്നു കൂടി ചേർക്കുവാനും ശുപാർശ ചെയ്തിട്ടുണ്ട്. ഇക്കാരണത്താൽ വിവാഹമോചനം അനുവദിക്കപ്പെട്ടാൽ ബന്ധപ്പെട്ട കക്ഷിയിൽ നിന്നു നഷ്ടപരിഹാരം ആവശ്യപ്പെടാവുന്നതാണ്. ഇത്തരമുള്ള കേസുകൾക്ക് ജില്ലാ, കുടുംബ കോടതികളിലും തീർപ്പു കല്പിക്കാവുന്നതാണ്. വിവാഹമോചനത്തോടൊപ്പം സ്വത്തുവിഭജനം, കുഞ്ഞുങ്ങളുടെ സംരക്ഷണം എന്നീ വിഷയങ്ങളിലും വിധി പ്രസ്താവിക്കേണ്ടതുണ്ട്. കുഞ്ഞുങ്ങളുടെ സംരക്ഷണത്തിനു മാതാപിതാക്കൾക്കു തുല്യ അവകാശമായിരിക്കും. സ്ത്രീക്കും പുരുഷനും തുല്യ പിൻതുടർച്ചാവകാശവും ജീവനാംശം, ദത്തെടുക്കൽ എന്നിവകൾക്കു പുതിയ ഭേദഗതികളും നിർദ്ദേശിച്ചിട്ടുണ്ട്. ഭാര്യയ്ക്കോ ഭർത്താവിനോ കുട്ടികൾക്കോ ന്യായമായ ഓഹരി നൽകാതെയുള്ള മരണപത്രങ്ങൾ സാധുവായിരിക്കുന്നതല്ല. വൃദ്ധരായ മാതാപിതാക്കൾ,കുട്ടികൾ, ദത്തെടുത്ത കുട്ടികൾ എന്നിവരെ സംരക്ഷണാവകാശികളിൽപ്പെടുത്തിയിട്ടുണ്ട്.

Roy Mathew Mumbai | Mrs. Varghese Kottarakeara | P.K. Mathai Panna | Suja | Suma | Sunu | ഒരു വിശ്വാസി അഹമ്മദബാദ് | Siju. Siny, Biju Hyderabad

ഒരു വിശ്വാസി വാകത്താനം | Teju.P. Thomas | RajuEapend Family Hyderabad




# സ്വർഗ്ഗത്തിലേക്കുള്ള പാത!

സലോമി, കട്ടയ്ക്കകത്ത്


ജന്മാരംഭംമുതൽ കേട്ടു ശീലിച്ചു ഞാൻ
സ്വർഗ്ഗത്തിലേക്കുള്ള പാതയനന്തമേ!
ചിന്തകളുണരവെ ഓർമ്മിച്ചെടുത്തു ഞാൻ
ഏറെനീളുന്നൊരു സ്വർഗ്ഗീയപാതയെ

പാതയ്ക്കിരുവശം പൂങ്കാവനങ്ങളും
പാദമൂന്നുന്നിടം പൂമെത്തപോലെയും
കണ്ടു ഞാനന്നെന്റെ സ്വപ്നത്തിലൊക്കെയും
മാലാഖമാരെന്നെയെതിരേറ്റിടുന്നതായ്!

ജീവിതമെന്തെന്നറിയാൻ തുടങ്ങവെ,
സ്വപ്നങ്ങൾ മിഥ്യയാണെന്നറിഞ്ഞീടുന്നു
സ്വപ്നമാം പാതയെ തെല്ലുമേതൊട്ടില്ല
സത്യമാം പാതയ്ക്കു രൂപവും മറ്റൊന്ന്!

'സ്വർഗ്ഗത്തിലെത്തുവാൻ മറ്റോരുവഴിയില്ല,
ജീവിതം തന്നെയാണേറ്റം ശുഭവഴി'
പൂങ്കാവനങ്ങളും പൂക്കളുമിവിടില്ല
പാദമൂന്നുന്നിടം മുള്ളുകൾ മാത്രവും

എതിരേൽക്കുവാനിന്നു മാലാഖമാരില്ല,
പിന്നിലേക്കെപ്പോഴും ദുഷ്ടപ്രലോഭനം
കഷ്ടനഷ്ടങ്ങൾ മരത്തണലാകുന്നു
ദുഃഖങ്ങളൊക്കെയും പൂക്കളായ് മാറുന്നു

എൻ സ്വപ്നമൊരുനാളിൽ സത്യമായീടു-
മെന്നേറെ പ്രതീക്ഷയിന്നെന്നിൽ തിളങ്ങുന്നു
സ്വർഗ്ഗസാമ്രാജ്യത്തിലെത്തിച്ചേരും വരെ,
കഷ്ടം സഹിച്ചു താൻ മുന്നോട്ടുപോയിടും



# "സഹസ്രാബ്ദ നരക"ത്തിലെ കൂട്ടക്കൊല

**ഓർത്തോലൈൻ ന്യൂസ് സർവീസ്**

ലോകാവസാനത്തെപ്പറ്റി അവരുടേതായ ദർശനങ്ങൾ കാത്തുസൂക്ഷിക്കുന്ന കൊച്ചു കൊച്ചു സമൂഹങ്ങൾ ലോകമെമ്പാടുമുണ്ട്. ലോകം അവസാനിക്കുമെന്നു കരുതി പലരും തങ്ങളുടെ സ്വത്തുക്കൾ പള്ളികൾക്കും മറ്റും നൽകി. ചിലയിടങ്ങളിൽ 'കുട്ടിപ്രവാചക'ന്മാരുടെ നേതൃത്വത്തിൽ കൂട്ട ആത്മഹത്യകളും അരങ്ങേറി. രണ്ടായിരത്തിൽ ലോകം അവസാനിക്കുമെന്നു കരുതി ഇങ്ങനെ പല സംഭവങ്ങളും ഉണ്ടായിട്ടുണ്ട്. അക്കൂട്ടത്തിലൊന്നാണ് ഉഗാണ്ടയിൽ നടന്ന കൂട്ടആത്മഹത്യ. എ.ഡി. ആയിരാമാണ്ട് കഴിഞ്ഞപ്പോൾ ഇതുപോലെ തന്നെയുള്ള 'ഉണർവ്' പശ്ചിമ യൂറോപ്പിലും ഉണ്ടായി.

തെക്കുപടിഞ്ഞാറൻ ഉഗാണ്ടയിലെ റെക്കിൻഗിരി ജില്ലയിലാണ് കഴിഞ്ഞ മാസം ആയിരത്തോളം പേർ ആത്മഹത്യ ചെയ്തത്. ഉഗാണ്ടയിലെ 'ദൈവത്തിന്റെ പത്തുകല്പനകൾ പുനഃസ്ഥാപിക്കൽ പ്രസ്ഥാന'ത്തിലെ മൊത്തം അംഗസംഖ്യ അയ്യായിരത്തോളം വരും.

1999 ഡിസംബർ 31 നു ലോകം അവസാനിക്കും എന്ന പ്രതീക്ഷയിലായിരുന്നു 'പത്തുകല്പനപ്രസ്ഥാന'ത്തിന്റെ നേതാക്കൾ. ആ കാത്തിരിപ്പ് വ്യർത്ഥമായ സാഹചര്യത്തിലാണു മാർച്ച് 17 ന് 'സ്വയം അവസാനിപ്പിക്കലി'ന് ഒരുങ്ങിയത്. 300 പേരാണ് മരിച്ചതായി കണ്ടത്. എന്നാൽ പൊലീസ് നടത്തിയ തിരച്ചിലിൽ ധാരാളം പേരുടെ ശവശരീരങ്ങളാണ് 'പ്രവാചകന്മാരുടെ' വീടിനും പരിസരത്തു നിന്നുമായി കിട്ടിയത്. ശവശരീരങ്ങളിൽ മാരകായുധങ്ങളുപയോഗിച്ച് കുത്തിയതിന്റെയോ, ശ്വാസം മുട്ടിച്ചതിന്റെയോ പാടുകൾ ഉണ്ടായിരുന്നു. 1999 ഡിസംബർ 31 ന് ലോകം അവസാനിച്ചില്ലെങ്കിൽ തിരിച്ചു നല്കും എന്ന വ്യവസ്ഥയോടെ പ്രസ്ഥാനത്തിന്റെ അനുയായികൾ അവരുടെ ഭൗതിക വസ്തുക്കൾ വിറ്റു കിട്ടിയ പണം നേതാക്കളെ ഏല്പിച്ചിരുന്നു. ഉഗാണ്ടയിൽ നടന്നതു ഒരു 'കൂട്ട ആത്മഹത്യ' യല്ല മറിച്ച് ഒരു 'കൂട്ടക്കൊല'യായിരുന്നു എന്ന് അനുമാനിക്കാം.

കത്തോലിക്കസഭയിൽ നിന്നു പുറത്താക്കപ്പെട്ട രണ്ടു പുരോഹിതരും



## മലങ്കരസഭ വാർത്തകൾ

# 'ക്രൈസ്തവ കലകൾ സംരക്ഷിക്കപെടണം' - ഡോ. ചന്ദനപള്ളി



ഉളനാട്: പുരാതന ക്രൈസ്തവ കലകളെ സംരക്ഷിക്കുവാനും നിലനിർത്താനും സഭാതലത്തിൽ നടപടി കൈക്കൊള്ളണമെന്ന് ഡോ. സാമുവേൽ ചന്ദനപ്പള്ളി. അഭിപ്രായപ്പെട്ടു. സെയ്ന്റ് ജോൺസ് ഓർത്തഡോക്സ് യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ ആരംഭിക്കുന്ന മാർഗം കളി പഠന കേന്ദ്രത്തിന്റെ ഉദ്ഘാടനം നിർവ്വഹിക്കുകയായിരുന്നു അദ്ദേഹം.

"സഭയുടെ സുവിശേഷീകരണത്തിൽ മാർഗം കളി പോലുള്ള കലാരൂപങ്ങളുടെ പങ്ക് വലുതാണ്. അതു വേണ്ട രീതിയിൽ വിനിയോഗിക്കപ്പെടണം. കലയും സംസ്കാരവും കച്ചവടവല്ക്കലിക്കപ്പെട്ടുകൊണ്ടിരിക്കുന്ന ഇന്നത്തെ ഉപഭോക്തൃ സമൂഹത്തിൽ, ക്രൈസ്തവ കലകൾ അന്യം നിന്നു പോകുകയാണ്. ഇത്തരുണത്തിൽ മാർഗം കളി പഠനകേന്ദ്രം ഒരു നല്ല തുടക്കമാണ്" ഡോ. ചന്ദനപ്പള്ളി പറഞ്ഞു.

പ്രസിഡന്റ് ഫാ. പി.ജെ. ജോസഫ് അധ്യക്ഷത വഹിച്ചു. സി.എം. ജോർജ്, ലജു പി. തോമസ്, സാം ജോൺ സുമോദ് പി. മാത്യു എന്നിവർ പ്രസംഗിച്ചു.

പഠനകേന്ദ്രത്തിന്റെ മാർഗരേഖ ലജു പി. തോമസ് അവതരിപ്പിച്ചു.

നരിയാപുരം സ്വദേശിയായ ഡീ. സാം കെ. ദാനിയേലാണ് പഠന കേന്ദ്രത്തിനു നേതൃത്വം നല്കുന്നത്. മാർഗം കളി രംഗത്ത് കാലാനുസൃതമായ പരിഷ്കാരം വരുത്തി പുതിയ പരീക്ഷണങ്ങൾക്കു ശ്രമിക്കുമെന്ന് സെക്രട്ടറി സുമോദ് പി. മാത്യു പറഞ്ഞു.

## ചെങ്ങമനാട് ആശ്രമ പെരുനാൾ

ചെങ്ങമനാട്: ബേത്‌ലഹേം ആശ്രമത്തിൽ മാർ ഗീവർഗീസ് സഹദായുടെ ഓർമ്മപ്പെരുന്നാളും കൺവൻഷനും മെയ് മാസം 3,4,5,6 തീയതികളിൽ നടത്തപ്പെട്ടു. കൺവൻഷൻ പ്രസംഗങ്ങൾക്ക് ഫാ. സ്പെൻസർ കോശി, ശ്രീ. എം.ജി മാത്യു പണിക്കർ. ഫാ. ടി.എ ഇടയാടി എന്നിവർ നേതൃത്വം നൽകി.

വ്യവസായിയും വേശ്യകളു മടങ്ങിയ ആറംഗ സംഘമായിരുന്നു 'പത്തുകല്പന പ്രസ്ഥാന'ത്തിന്റെ നേതൃത്വം. ഇതിലൊരാൾ കുറെനാൾ ഒരു മാനസികാരോഗ്യ കേന്ദ്രത്തിൽ ചിലവഴിച്ചിരുന്നതായി കണ്ടെത്തിയിട്ടുണ്ട്.

മറ്റേത് അവികസിത രാജ്യങ്ങളിലെയും പോലെ ഉഗാണ്ടയിലും അനവധി ക്രിസ്തീയ വിഭാഗങ്ങളുണ്ട്. (മണിപ്പൂരിലെയും മിസോറമിലെയും കൊച്ചു ഗ്രാമങ്ങളിലും കുറെ അനുയായികളുള്ള അമ്പതോളം കൊച്ചുകൊച്ചു 'പ്രവാചകകൂട്ട'ങ്ങളുണ്ടെന്നുള്ള കാര്യം മറക്കേണ്ട) കൊളോണിയൽ, കൊളോണിയലാനന്തര ദുർഭരണങ്ങൾ വരുത്തി വച്ച സ്ഥിതിവിശേഷം ഉഗാണ്ടൻ സമൂഹത്തിൽ ഇത്തരം 'കരിസ്മാറ്റിക്' സമൂഹങ്ങൾ വളർന്നു വരുന്നതിനുവേണ്ട സാഹചര്യമൊരുക്കി. യുഗാന്ത്യത്തെ അടിസ്ഥാനപ്പെടുത്തിയാണ് ഇത്തരം 'വിശ്വാസക്കൂട്ട'ങ്ങളുടെയെല്ലാം പ്രത്യയശാസ്ത്രം. അവർക്ക് അവരുടേതായ വേദപുസ്തക വ്യാഖ്യാനങ്ങളും ആചാരങ്ങളുമുണ്ട്. പേടിപ്പെടുത്തുന്ന ലോകാന്ത്യത്തിന്റെ സുവിശേഷകരാണ് ഇക്കൂട്ടർ.







**Saramma Varghese**
**Barbil Orissa**

# സ്മരണാഞ്ജലി





**മറിയാമ്മ സഖറിയ**
13-ാം ചരമവാർഷികം
(1 - 5 - 2000)

**ഏ.കെ. സഖറിയ**
25-ാം ചരമ വാർഷികം
(11-5-2000)

"ആറ്റുമാലിക്കരെ"
മാരൂർ പി.ഓ.
ഇളമണ്ണൂർ
മക്കൾ, മരുമക്കൾ, കൊച്ചുമക്കൾ



# മലങ്കരസഭ വാർത്തകൾ

## നേതൃത്വപരിശീലന ക്യാമ്പ്

കഞ്ഞനാടു ഭദ്രാസന യുവജന പ്രസ്ഥാനത്തിന്റെയും പാമ്പാക്കുട ത്രീശായ് ശുബഹോ സെന്ററിന്റെയും സംയുക്താഭിമുഖ്യത്തിൽ, ആദ്ധ്യാത്മീക സംഘടനകളിൽ പ്രവർത്തിക്കുന്ന യുവതീയുവാക്കൾക്കായി ഒരു നേതൃത്വ പരിശീലന ക്യാമ്പ് 2000 മെയ് 16 മുതൽ 20 വരെ തീയതികളിൽ പാമ്പാക്കുട ത്രീശായ് ശുബഹോ സെന്ററിൽ വച്ച് നടത്തുകയാണ്. വേദപുസ്തകം, സഭാചരിത്രം, വേദശാസ്ത്രം മറ്റു പൊതുവിഷയങ്ങൾ എന്നിവസംബന്ധിച്ചുള്ള ക്ലാസ്സുകളും ചർച്ചകളുമാണ് ജ്ഞന്മാരും നേതൃത്വം നൽകുന്ന ഈ ക്യാമ്പിൽ പങ്കെടുക്കുവാൻ ആഗ്രഹി ...റവർ ഇടവക വികാരി ...ടെ ശുപാർശ കത്തോട് ...ബന്ധമായും ഹാജരാ...രിക്കണം പുരുഷ...ക്കും സ്ത്രീകൾക്കും ...്യകം താമസസൗകര്യ... ഉണ്ടായിരിക്കുന്നതാ... രജിസ്ട്രേഷൻഫീസ് 100/- ...പ യായിരിക്കും കൂടു... വിവരങ്ങൾക്ക്:

...സെക്രട്ടറി, ഓർത്ത...ക്സ് യുവജന പ്രസ്ഥാ..., മാർപക്കോമിയോസ് ...ഡ്, മീമ്പാറ - 682310 ഫോൺ. 0484 - 730464, 7...86 എന്ന വിലാസത്തി..., ഓഫീസ് സെക്രട്ടറി, ത്രീശായ് ശുബഹോ സെന്റർ, പാമ്പാക്കുട - 6...67 ഫോൺ. 0485 - 2...329 എന്ന വിലാസ...ലാ ബന്ധപ്പെടുക.

## കശ്ശീശ്ശ പട്ടം

ആറാട്ടുപുഴ: മാലേത്ത് എ... ജോർജ്ജിന്റെ മകൻ ഡീ. വിനോദ് ജോർജിന് 17 ...നാഴ്ച, ആറാട്ടുപുഴ സെന്റ്. മേരീസ് ഓർത്തഡോക്സ് പളളിയിൽ വച്ച്, അഭി. യാക്കൂബ് മാർ ഐ...ിയോസ് മെത്രാപ്പോലീത്ത കശ്ശീശ്ശ പട്ടം നൽക്കു...

## മൈലപ്ര വലിയ പള്ളി പെരുന്നാൾ

പത്തനംതിട്ട: മൈലപ്ര സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളി പെരുന്നാൾ എപ്രിൽ 30 മുതൽ മെയ് ഏഴുവരെ വിവിധ പരിപാടികളോട് ആഘോഷിച്ചു. നേത്രചികി...ക്യാമ്പ് യുവജന-വി...ഥി സമ്മേളനം, വനി...സമ്മേളനം, കൺവ...ൻ, സഹസ്രാബ്ദ ...ുമെനിക്കൽ സമ്മേള..., ...ചമ്പെടുപ്പ്, തുടങ്ങിയ ...പാടികൾ നടത്തപ്പെട്ടു.

## ബെസ്റ്റ് യൂണിറ്റ്

ഉമയാറ്റുകര: ചെങ്ങന്നൂർ ഭദ്രാസനത്തിലെ ബെസ്റ്റ് യൂമിറ്റായി ഉമയാറ്റുകര സെന്റ് തോമസ് യുവജന പ്രസ്ഥാനത്തെ തെരെഞ്ഞെടുത്തു. യൂണിറ്റിനുള്ള ട്രോഫിയും പ്രശംസാപ്ത്രവും ലഭിച്ചു. ഫാ. തോമസ് അമയിൽ, ശ്രീ. എം.എൻ. ഏബ്രഹാം, ശ്രീ. ജോർജ് വറുഗ്ഗീസ്, ശ്രീ. ജേക്കബ് റ്റി. ഏബ്രഹാം, ശ്രീ. ബിജോയി മാത്യു. എന്നിവർ യൂണിറ്റ് ഭാരവാഹികളായിരുന്നു.

## വൈദിക ചരമം



കണ്ടത്തിൽ പുത്തൻ പുരയിൽ പി.ജെ ഏബ്രാഹം കോർ എപ്പിസ്കോപ്പാ (87) നിര്യാതനായി.

കണ്ടത്തിൽ പുത്തൻ പുരയിൽ യോഹനാൻ കോർ എപ്പിസ്കോപ്പായുടെ പുത്രനായി 2 -11- 1914-ൽ ജനിച്ചു. വിദ്യാഭ്യാസനന്തരം ആലുവാ സെമിനാരിയിലും മഞ്ഞനിക്കാര സെമിനാരിയിലും വൈദിക പരിശീലനം നേടി. സഭ മാനേജിംഗ് കമ്മറ്റി അംഗം, ഭദ്രാസാന കൗൺസിലംഗം എന്നിനിലകളിൽ പ്രവർത്തിച്ചു. വൈക്കം, മുന്നാർ, പിച്ചനിക്കാട്, കരകുന്നം, വടകര, പുതുവേലി, കുത്താട്ടുക്കുളം, എന്നി ഇടവകളിൽ സേവനം അനുഷ്ഠിടിച്ചു. മക്കൾ ജോയി, ബാബു, ജോർജ്, ഫാ. മാത്യുസ്, കുഞ്ഞുമോൾ, ചിത്ര.

പരിശുദ്ധ കാതോലിക്കാബാവയുടെയും മറ്റു മെത്രാപ്പോലിത്താൻമാരുടെയും ഒട്ടധികം വൈദികരുടെയും വിശ്വാസികളുടെയും സഹകരണത്തിൽ ശവസംസ്ക്കാര ശ്രീശുശാ നിർവഹിച്ചു.





# സൺഡേ സ്ക്കൂൾ വാർത്തകൾ



*ബാല പാഠ പുസ്തകത്തിന്റെ പ്രകാശനം പ: ബാവാ തിരുമേനി നിർവഹിക്കുന്നു ഗീവർഗ്ഗീസ് മാർ ഒസ്ത്താത്തിയോസ്, മാർ എപ്പിപ്പാനിയോസ്, ഫാ. റ്റി.ജെ. ജോഷ്വാ, ഫാ. കെ.വി തോമസ് എന്നിവർ സമീപം*

സൺഡേസ്ക്കൂൾ അസ്സോസിയേഷൻ ഇദം പ്രഥമമായി നേഴ്സറി കുട്ടികൾക്കുവേണ്ടി ഒരു പാഠ പുസ്തകം തയ്യാറാക്കി. പ: കതോലിക്കാ ബാവാ ഏപ്രിൽ മാസത്തിൽ അത് പ്രകാശനം ചെയ്തു. സബ്സിഡിറേറ്റിൽ 10 രൂപാവർക്ക് ബുക്കിനും ഹാൻഡ് ബുക്ക് 8 രൂപയ്ക്കും നൽക്കുന്നതാണ്.

ഒറീസാ ദുരിതാശ്വാസ നിധിയിലേക്ക്, ജീവകാരുണ്യ ദിനത്തിലെ സ്ത്രോത്ര കാഴ്ചയിൽ നിന്നും ലഭിച്ച രണ്ടു ലക്ഷം രൂപ അഭി: ഗീവറുഗ്ഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയെ പ: കാതോലിക്കാബാവാ തിരുമേനി യേൽപിച്ചു.

ഒ.വി.ബി.എസ്. ക്ലാസ്സുകൾ ഭംഗിയായി എല്ലാ ഭദ്രാസനങ്ങളിലും നടന്നു വരുന്നു. ഒ.വി.ബി.എസ് ഡയറക്ടർ കുര്യൻ തോമസച്ചനും സെക്രട്ടറി പ്രൊഫ. ചെറിയാൻ തോമസ്സും യൂണിറ്റുകൾ സന്ദർശിച്ച് നിർദ്ദേശങ്ങൾ നൽകി.

ജൂൺ- ജൂലൈ മാസങ്ങളിൽ എല്ലാ ഭദ്രാസനങ്ങളിലും ഹെഡ്മാസ്റ്റർമാരുടെ സമ്മേളനങ്ങൾ കൂടി ഭദ്രാസന വാർഷിക റിപ്പോർട്ടും കണക്കും അംഗീകരിക്കുന്നതാണ്.

## സൺഡേസ്ക്കൂൾ ദിനം

പെന്തിക്കോസ്തി ഞായറാഴ്ച, ജൂൺ 11-ാം തീയതി സൺഡേസ്ക്കൂൾ ദിനമായി ആഘോഷിക്കുന്നു. സൺഡേസ്ക്കൂൾ പ്രവർത്തനങ്ങൾക്ക് ആവശ്യമായ ധനം സമാഹരിക്കുന്നത് പള്ളികളിലെ അന്നത്തെ കാണിക്കയും സഭാംഗങ്ങളിൽ നിന്നു ലഭിക്കുന്ന സംഭാവനകളുമാണ്. 1999 രണ്ടിനങ്ങളിലായി 784852/50 രൂപാ സംഭരിക്കുവാൻ കഴിഞ്ഞു. 2000-മാണ്ടിൽ പത്തു ലക്ഷം രൂപാ സംഭാവനയായി ലഭിക്കുമെന്നാണ് പ്രതീക്ഷ അതിനീവശ്യമായ എല്ലാ സഹകരണങ്ങളും സഭാംഗങ്ങളിൽ നിന്നും ഉണ്ടാകണമെന്ന് അഭ്യർത്ഥിക്കുന്നു.

**സ്നേഹപൂർവ്വം**

**യോശുവാ അച്ചൻ**

**ഡയറക്ടർ ജനറൽ**

❄❄❄❄

## ഉദ്ദിഷ്ട കാര്യസാധ്യത്തിന്





## ഒരു വിശ്വാസി, ഹൈദരബാദ്

പാവനസ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ

10-ാം ഓർമ്മ പെരുന്നാൾ (16-5-2000)



യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ

Inserted by

**Thampy, Susy, Sypy, Sunil, Susheel**
**Vazhakkala Edmonton,**
**Canada.**

Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2000

THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM-686 038

# ചരമവാർഷികം



## കുഞ്ഞമ്മസാർ
## ചെങ്ങന്നൂർ

Printed and Published by Fr. T.G. Zacharia for Orthodox Viswasa Paripalana Samithy, Kottayam at the Catholicate Press, Kottayam-38. Chief Editor Rev. Dr. Jacob Kurian.

Rs. 5/-